# ഒരേ ഒരാൾ

## ഭാഗം ഒന്ന്

സ്വാലിഹ് നിസാമി പുതുപൊന്നാനി




പ്രസാധനം :
പ്രചോദനം ബുക്സ്, വെളിയങ്കോട്



# കവാടം

## وأنت باب الله أي امرئ       وافاه من غيرك لا يدخل

**"അങ്ങാണ് അല്ലാഹുവിങ്കലേക്കുള്ള കവാടം, ഏതൊരാൾ അങ്ങയിലൂടെ അല്ലാതെ കടന്നുപോകാമെന്നു കരുതുന്നുവോ, അയാൾ അല്ലാഹുവിലേക്ക് പ്രവേശിക്കുന്നില്ല"**

**മുഹമ്മദ്** സ്വല്ലല്ലാഹു അലൈഹി വസല്ലം. മക്കക്കാരുടെ ഇഷ്ടതോഴൻ തന്റെ സവിശേഷ വ്യക്തിത്വം കാരണം അവർക്കിടയിൽ മഹാ കൌതുകമായിരുന്നു. നാല്പതാം വയസ്സിൽ, നബിത്വത്തിന്റെ ദിവ്യജ്ഞാനപ്രകാശം പരിലസിക്കാൻ തുടങ്ങിയപ്പോൾ അവിടത്തെ നിറവും

മണവും പിന്നെയും വ്യത്യാസപ്പെട്ടു. ആളുകളിൽ കൗതുകം വർദ്ധിച്ചു.

കൗതുകം തോന്നുന്നതിനെയാണ് വീണ്ടും വീണ്ടും നോക്കുക, അതിനോട് മെല്ലെ നെല്ലെ അടുക്കുക, പിന്നെ ഓർമ്മയിൽ സൂക്ഷിക്കുക, ആവർത്തിച്ച് അനുസ്മരിക്കുക, ഹൃദയതാലത്തിൽ എടുത്തുവെക്കുക, സ്പർശിക്കാൻ ആഗ്രഹിക്കുക, കണ്ണിലും നെറ്റിയിലും ചുണ്ടത്തും ഒരുവേള നെഞ്ചത്തും ചേർത്തുവെക്കുക. കൗതുകം ജനിപ്പിക്കാത്തത് സ്നേഹിക്കപ്പെടുകയോ താലോലിക്കപ്പെടുകയോ ഇല്ല.

അവർക്ക് ആദർശത്തിൽ, പ്രത്യയ ശാസ്ത്രത്തിൽ മാത്രമല്ല കൗതുകം തോന്നിയത്; അതിനുപോലും നിമിത്തമാകും വിധം അവരെ അടുപ്പിച്ചത് തിരു'മേനി' തന്നെയായിരുന്നു. ആ മുഖകമലം അതി സുന്ദരമായിരുന്നു. “കൂരിരുൾ തിങ്ങും രാത്രിയിൽ അവിടത്തെ നെറ്റിത്തടം പ്രോജ്ജ്വലിക്കുമ്പോൾ, കൂരിരുട്ടത്ത് ആളിക്കത്തുന്ന കുപ്പി വിളക്കാണോന്ന് തോന്നിപ്പോകും”, അവിടത്തെ അടുത്തറിയുന്ന മഹാകവി ഹസ്സാനു ബ്നു സാബിത്ത് റളിയല്ലാഹു അന്ഹു പാടുകയുണ്ടായി. “സലീഖയുടെ തോഴിമാർ അവിടുത്തെ തിരുനെറ്റി കണ്ടിരുന്നെങ്കിൽ, വിരലല്ല അവരുടെ ഹൃദയം തന്നെ മുറിച്ചുകളയുമായിരുന്നു” എന്ന് മഹതി ആയിശ റളിയല്ലാഹു അന്ഹായും പാടി.

തുറിച്ചുനോക്കാൻ, നോക്കിക്കൊണ്ടിരിക്കാൻ ബഹുമാനാധിക്യം അവരെ അനുവദിച്ചില്ലെങ്കിലും, ഒളിഞ്ഞും മറഞ്ഞും, മറ്റു പല വിധ കാരണങ്ങൾ പറഞ്ഞും, അവസരം ഉണ്ടാക്കിയും ആ സുസ്മേര, നിലാവുപെയ്യുന്ന, സൂര്യപ്രഭ ജ്വലിക്കുന്ന തിരുവദനം അവർ ആസ്വദിച്ചു. ഒരാദർശത്തിനപ്പുറം അനുയായികൾക്കിടയിൽ ആ ശരീരം അതി കൗതുക

മുണർത്തിയില്ലായിരുന്നെങ്കിൽ, വിശുദ്ധ ആദർശം പോലും സ്വീകാര്യമാകാൻ കൂടുതൽ സമയമെടുക്കുമായിരുന്നു.

എന്തിനാണ് അവർ ആ പൂമേനി നോക്കിയിരുന്നത്?! അവിടുന്ന് ചൊല്ലിത്തരുന്ന വേദ വാക്യങ്ങൾ അപ്പടി കേട്ടനുസരിച്ചാൽ പോരായിരുന്നോ?! അവരെന്തിന് ആ തിരു ശരീരത്തോട് ചേർന്നിരിക്കാൻ കൊതിച്ചു?! ഒരു സ്പർശത്തിനായി ദാഹിച്ചു? തിരുമേനി സ്പർശിച്ച, തിരുമേനിയെ സ്പർശിച്ച ഏതൊരു വസ്തുവും കണ്ണിൽ വെച്ചു, തലയിൽ വെച്ചു? അവിടുത്തെ സദസുകളിൽ നേരത്തെ വന്ന് മുന്നിലിടം കണ്ടെത്തി? ചാരത്തിരിക്കാൻ തിരക്കുകൂട്ടി? അവിടത്തെ ഖിദ്മത്ത് ചെയ്ത് ദിനരാത്രങ്ങൾ ധന്യമാക്കാൻ നേർച്ച നേർന്നു? നിസ്കാരം കഴിഞ്ഞ് വലതു ഭാഗത്തേക്ക് തിരിഞ്ഞിരിക്കുന്നതും പ്രതീക്ഷിച്ച്, സ്വഫ്ഫിന്റെ വലഭാഗത്തെത്താൻ സഹോദരങ്ങളുമായി സ്നേഹത്തിൽ ഉന്തും തള്ളുമായി?

കാലത്തിന്റെ ഇങ്ങേ തലക്കൽ ജീവിക്കുന്ന ഒരു ശിൽപിക്കു വേണമെങ്കിൽ, ആ വ്യക്തിത്വത്തെ ശിലയിൽ കൊത്തിയെടുക്കാൻ സാധിക്കും വിധം അവർ തിരുശരീരത്തെ വർണ്ണിച്ചതു വായിക്കുമ്പോഴാണ് അവരിൽ ആ പൂമേനി ഉണ്ടാക്കിയ കൗതുകത്തിന്റെ പാരമ്യം നമുക്ക് ബോധ്യമാവുക. എന്നിട്ടും, പക്ഷേ ചിത്രങ്ങൾ പോലുമില്ലാതെ, വിഗ്രഹമാകാതെ ആ ജീവിതചരിത്രം പത്തരമാറ്റു തിളക്കത്തോടെ നിലനിൽക്കുന്നു. “എന്റെ ഖബറിടം ആരാധിക്കപ്പെടുന്ന വിഗ്രഹമാക്കരുത് നാഥാ” എന്ന അവിടുത്തെ പ്രാർത്ഥന സഫലമായി. നാടും വീടും വിട്ട് മദീന തേടിയെത്തുന്നവർ, അവിടുത്തെ തിരു സന്നിധിയിൽ ബഹുമാനപുരസ്സരം അഭിവാദ്യങ്ങളും പരിദേവനങ്ങളും അർപ്പിച്ച് തിരിച്ചുപോരുന്നു. അവിടുന്ന് ജീവിച്ചിരിക്കുന്ന കാലത്തെന്ന പോലെ. ബഹുമാനമോ

ആദരവോ കൂടിയില്ലെന്നു മാത്രമല്ല, അവിടുത്തെ തിരു സന്നിധിയിൽ അന്നവർ കാണിച്ച അളവിനേക്കാൾ കുറയുന്നോ എന്നേ ശങ്കിക്കാനുള്ളൂ.

തിരു ജീവിതത്തിന്റെ ജാജ്വല്യമാനമായ ആദർശ- ആചാര ചിത്രങ്ങൾ സുവർണ്ണ ലിപികളിൽ രേഖപ്പെടുത്തിയ പോലെത്തന്നെ, അത്യൽഭുതപൂർവം ആ പുണ്യപ്പൂമേനിയുടെ അക്ഷര രൂപം അവർ ഓർത്തുവെച്ചു, പിന്ഗാമികൾക്ക് വേണ്ടി കൊത്തിവെച്ചു. അരുണിമയാർന്ന ധവള മേനിയിലെ ഓരോ ബിന്ദുവും അവർ 'സൂം' ചെയ്തു പകർത്തി വെച്ചു. പല കോണുകളിൽ അവരത് പകർത്തിയിട്ടുണ്ട്. വ്യത്യസ്ത തലങ്ങളിൽ. സ്വഭാവവും ശരീരവും തമ്മിലുള്ള പൊരുത്തം വിവരിച്ചവർ, ആരോഗ്യവും ഫിഗറും തമ്മിലുള്ള ബന്ധം ഉപന്യസിച്ചവർ... അങ്ങനെ പലതലത്തിൽ.

നയന ഭംഗിയും ദന്ത നിരകളുടെ ശോഭയും താടിരോമാങ്ങളുടെ ചാരുതയും കവിൾ തടങ്ങളുടെ പൊന്നഴകും ആനന്ദാശ്രുക്കളോടെ അവർ വർണ്ണിച്ചു. കണങ്കാലിന്റെ വെളുപ്പ് മാത്രമല്ല, അതിന്റെ വണ്ണവും ബലവും അവർ പറഞ്ഞു. അടുത്തിട പഴകാൻ കൂടുതൽ അവസരം ലഭിച്ചവർ കൂടുതൽ കൂടുതൽ കൃത്യമായി അവിടുത്തെ ഓർമ്മയിൽ പ്രതിഷ്ഠിച്ചു.

ദൗഹിത്രൻ (മകളുടെ മകൻ) ഹസൻ റളിയല്ലാഹു അന്ഹുവിനെത്തേടി ഹിന്ദ് ബിൻ ഹാല വന്നത് തിരുമേനിയെ കുറിച്ചുള്ള വർണ്ണന കേൾക്കാനാണ്. മനസ്സിലെ ആൽബത്തിൽ നിന്നും ആ പൊന്നുമോൻ ഓരോ ചിത്രവുമെടുത്ത് നിരത്തി. തികവൊത്ത, വടിവൊത്ത ശരീരം, പൌർണ്ണമി പോലെ മിന്നിത്തിളങ്ങുന്ന തിരുവദനം, ഒത്ത ഉയരം... ഹസൻ റളിയല്ലാഹു അന്ഹു വാചാലനായി. ശിരസ്സും അതിലെ കേശങ്ങളും, നെറ്റിയും

പുരികവും, അവിടെ വെളിപ്പെടാറുള്ള മുത്തുമണികൾ പോലെയുള്ള ധർമ്മ രോഷത്തിന്റെ വിയർപ്പുതുള്ളികളും, നാസികയും കൃഷ്ണമണികളും, കവിൾ തടങ്ങളും അതിൽ തിങ്ങി നിറഞ്ഞ താടിരോമങ്ങളും, വിശാലമായ തോളും പരന്ന മാറിടവും, മാറത്തു നിന്നും വരിവരിയായി പൊക്കിൾകൊടി വരെ അരിച്ചിറങ്ങുന്ന കൊച്ചു രോമങ്ങളും, കൈത്തണ്ടയും ഉള്ളം കൈകളും കൈകാൽ വിരലുകളും കണങ്കാലും ആ വർണ്ണനയിൽ കടന്നുവന്നു. തിരുമേനിയിൽ ഉരുണ്ടുകളിച്ച, പുറത്തുകയറി ആനകളിച്ച പുന്നാര മോനല്ലേ ഹസൻ! ഈ വർണ്ണന ഹസനിൽ നിന്നും ഹിന്ദി ലേക്ക് പകർന്നു, ഹിന്ദിൽ നിന്നും തലമുറകളിലേക്ക്, തിരുമേനി യുടെ ശരീര വർണ്ണന സഞ്ചരിച്ചുകൊണ്ടേയിരുന്നു. കുട്ടികൾ മനപ്പാഠം പഠിച്ചു. പ്രകീർത്തന വേദികളിൽ ആവർത്തിച്ചുരുവിട്ടു. നമ്മുടെ നാട്ടിലെ മന്‌ഖൂസ് മൌലിദിലും കേൾക്കാം ആ വർണനകൾ..

സാധ്യമല്ലല്ലോ ശരീരം ഷേപ്പ് ചെയ്യുക എന്നത്! മാത്രമല്ല, നിർദ്ദേശവും ഇല്ല. സാധിച്ചിരുന്നെങ്കിൽ, നിർദ്ദേശം ഉണ്ടായിരുന്നെങ്കിൽ  ഓരോ പ്രവാചക സ്നേഹിയും തങ്ങളുടെ ശരീരം പ്രവാചക മാതൃകയിൽ പുതുക്കി പണിയുമായിരുന്നു. എങ്കിലും, തിരുശരീരത്തോട് അൽപമെങ്കിലും സാദൃശ്യമുള്ളവരെ കണ്ടാൽ അവർ അവസരം മുതലാക്കി. അവരെ ബഹുമാനിച്ചു.

പുണ്യശരീരത്തെ അനുകരിക്കാൻ വയ്യെങ്കിലും അവിടുത്തെ സംസാരം, നടപ്പ് രീതി, വേഷം, ഇരുത്തം, കിടത്തം, ഭോജന രീതി, സൗഹൃദം, പെരുമാറ്റം, സ്വഭാവം... എല്ലാം അനുകരിച്ചു. തിരുദൂതരുടെ ആകാരത്തിൽ നിന്നും ആദർശത്തിലേക്കും ആചാരങ്ങളിലേക്കും അവരുടെ കൗതുകം ഉയർന്നു. അവിടുത്തെ ഭാവം, നോട്ടം, ചിരി,

പ്രാർത്ഥനാരീതി, പ്രാർത്ഥനാ വചനങ്ങൾ, അതിലടങ്ങിയ ഉൽക്കടമായ വികാരങ്ങൾ, അഭിലാഷങ്ങൾ, അവിടുത്തെ ആംഗ്യങ്ങൾ, ഇഷ്ടങ്ങൾ, അനിഷ്ടങ്ങൾ, സാരോപദേശങ്ങൾ, അവർ പറഞ്ഞുതന്ന കഥകൾ, അവർ സ്വീകരിച്ച നയങ്ങൾ, നിലപാടുകൾ, അവിടുത്തെ നിയന്ത്രിച്ച തത്വങ്ങൾ... എല്ലാം അവർ 'ഇരു കണ്ണുകൾ കൊണ്ട്,, ഇരു കാതുകൾ കൂർപ്പിച്ച് ഒപ്പിയെടുത്തു. പിൽക്കാലത്തുള്ളവർ ആ പ്രേമ സ്വരൂപനെ മനസ്സിൽ കണ്ടു. കിനാവിൽ കാണാൻ കൊതിച്ചു, ഉണർവ്വിൽ കണ്ടവരും ധാരാളം.

വല്ലാത്ത കൗതുകം ജനിപ്പിച്ച വ്യക്തിത്വം. കൗതുകം സ്നേഹമുണ്ടാക്കി, സ്നേഹം 'അന്ധമായ അനുകരണ'ത്തിന് ഊർജ്ജമായി വർത്തിച്ചു. ഒരുകാലഘട്ടം മുഴുവൻ അവർക്കിടയിൽ ഒരാൾ മാത്രം! ഒരേ ഒരാൾ!! എല്ലാർക്കും ആ ആളെ കാണണം, കേൾക്കണം, അനുകരിക്കണം. അയാളെ പോലെ ആകണം, സ്നേഹിക്കണം, സ്നേഹം വാങ്ങണം.. ആ കാലം അവിടെ അവസാനിച്ചില്ല. ഇന്നും വിശ്വാസികൾക്ക് ഒരേ ഒരാൾ മാത്രമേ പ്രപഞ്ചത്തിൽ ഉള്ളൂ,അനുകരിക്കാനും സ്നേഹിക്കാനും. ആ ഒരാളാകാനാണ് എല്ലാരും ആകും വിധം ശ്രമിക്കുന്നത്, ശ്രമിക്കേണ്ടത്. ആകാരത്തിൽ സാധ്യമല്ലെങ്കിൽ ഇഷ്ടാനിഷ്ടങ്ങളിൽ. ആ ഒരാൾ വഴിയല്ലാതെ അവർക്ക് ഉയരങ്ങളിലേക്ക് വഴിയില്ല. ഒറ്റവാതിൽ. ശ്വാസ നിശ്വാസങ്ങളിൽ ആ മഹാ വ്യക്തിത്വത്തെ തൃപ്തിപ്പെടുത്തണം. ഒരാൾക്ക് വേണ്ടി സ്വന്തം താൽപര്യങ്ങൾ പരശ്ശതം മനുഷ്യർ സ്നേഹപൂർവ്വം ത്യജിക്കുകയാണ്. അവർക്ക് സ്വന്തമായ ഇഷ്ടങ്ങളോ അനിഷ്ടങ്ങളോ ഇല്ല, ഉണ്ടാകരുത്. സ്വപ്നങ്ങളില്ല; കാരണം, നമുക്കുവേണ്ട എല്ലാ സ്വപ്നങ്ങളും അവിടുന്ന് നേരത്തെ കണ്ടുവെച്ചിരിക്കുന്നു, അത് പ്രാപിക്കാൻ വഴി വരച്ചു തന്നിരിക്കുന്നു.

സ്നേഹാർദ്രമായ ഇത്തരം മനസ്സുകൾ അവിടുത്തെ സമീപിച്ച് സമ്മതം ചോദിക്കുന്നു: " അങ്ങേക്ക് വേണ്ടിയാകട്ടെയോ എന്റെ ബാക്കി സമയങ്ങൾ എല്ലാം, അങ്ങേക്ക് സ്വലാത്ത് ചൊല്ലാൻ?!" സ്നേഹ നിധിയായ ആ അന്ത്യദൂതൻ അനുവാദം നൽകുന്നു, "അതെ, എന്നെ ഓർക്കാൻ, പ്രകീർത്തിക്കാൻ, ആശംസിക്കാൻ ആയിരിക്കട്ടെ നിന്റെ ബാക്കി സമയങ്ങൾ". അതിന്റെ ഫലം അതിരുകൾ ഇല്ലാത്തതാണ്. ഭൂമിയിലും ആകാശത്തും, ഭൗതിക മാനത്തിലും ആത്മീയ തലത്തിലും, ഇഹലോകത്തും പരലോകത്തും സ്വലാത്തിന്റെ ഫലം വ്യാപിക്കുന്നു. "ഇഹ പര ലോകത്തെ നിഖില വിഷണ്ണതകൾ അതിന്ഫലമായി അല്ലാഹു പരിഹരിക്കും".

അവർക്ക്, നമുക്ക് പറയാനുള്ളത് ഒരാളെ കുറിച്ച്. ആ ഒരാളുടെ ഇഷ്ടന്മാരെ കുറിച്ച്, സ്നേഹിതന്മാരെ കുറിച്ച്. ആരെ പറഞ്ഞാലും അയാളിൽ അത് ചെന്നവസാനിക്കും. ആ മഹാവെളിച്ചത്തെ എത്ര എടുത്തു, എടുത്തില്ല. അതുമാത്രമാണ് ആരെ പറഞ്ഞാലും വിശ്വാസി പറയുക. പരിശോധിക്കുക.

പ്രപഞ്ചം തന്നെയും ഈ ഒരാളാണ്; ഈ ഒരാൾക്ക് വേണ്ടിയാണ്.. എന്നാൽ മുഹമ്മദ് ഒരർഥത്തിൽ, പ്രപഞ്ചത്തിന്റെ മൈക്രോ ആണ്; സത്താണ്. വിത്താണ്. മറ്റൊരു നിലക്ക് പറഞ്ഞാൽ, പ്രപഞ്ചത്തിന്റെ മാക്രോ ആണ്. തിരിച്ചറിഞ്ഞവർ തിരിച്ചറിഞ്ഞു. മനസ്സിലാകുന്നവർക്ക് മനസ്സിലായാൽ മതി. അല്ലാത്തവർക്ക് മുഹമ്മദ് ഒരു മനുഷ്യപുത്രൻ മാത്രം. ചിലർക്ക് ഒരു ദൈവ ദൂതൻ. അവർക്കത്ര മതി. അതുവെച്ച് അവർ ജീവിക്കട്ടെ.

“ഞങ്ങൾ സാധു മനുഷ്യർ, ദൈവ ദൂതന്മാരുടെ ചാരത്തേക്കല്ലാതെ എവിടേക്ക് ഓടിവരാൻ?”, എന്നവർ ആശ്വസിച്ചു.

വിഷമങ്ങൾ അനുഭവിക്കുമ്പോഴെല്ലാം അവർ ആ പ്രേമ സ്വരൂപനെ സമീപിച്ചു. ലോകത്തിന്റെ കാര്യസ്ഥനാണല്ലോ അവിടുന്ന്. കാര്യസ്ഥൻ മുന്നിലുണ്ടോ, അടുത്തുണ്ടോ, അകലെയാണോ എന്നൊന്നും നോക്കാതെ അവർ പ്രണയിച്ചു. ജീവിച്ചിരിക്കയാണോ മരണപ്പെട്ടുവോ എന്ന കാര്യം അവരുടെ പ്രണയത്തിന്റെ ഒഴുക്കിനെ തടഞ്ഞില്ല. അടുപ്പത്തിനും അഭയത്തിനും ജീവിത- മരണ വ്യത്യാസം അവർ കണ്ടില്ല. അവർ അവിടെ ചെല്ലും, ശരീരവുമായോ ഭാവനയിലോ  ആത്മാവിനെ പറഞ്ഞയച്ചോ. ആവശ്യമുള്ളത് ചോദിക്കും. നിരത്താനുള്ള സങ്കടങ്ങൾ ഇറക്കിവെക്കും. വിദൂരതയിൽ നിന്നും അവർ വിളിച്ചു, യാ സയ്യിദീ.. എന്റെ യജമാനാ..

ഇഷ്ടനെ കുറിച്ച് പാടാൻ അവർ നൂറു നാക്കുപയോഗിച്ചു. അനുരാഗമൂറുന്ന, ഹർഷം നിറഞ്ഞ നയനങ്ങളോടെ അവരെത്ര പാടി നടന്നു! ഇഷ്ടനെയോർത്ത് കരഞ്ഞു കലങ്ങിയവർ വേറെ. അവരവരുടെ ലൈലയെയും സുആദയെയും  മരുപ്പറമ്പിൽ കുഴിച്ചു മൂടി. ത്വൈബയിലെ രാജാവ് മാത്രമായിരുന്നു അവരുടെ പിൽക്കാല ഇതിവൃത്തം. കഅ്ബും ഹസ്സാനും തിരുസന്നിധിയിൽ പാടിത്തുടങ്ങിയ പ്രേമ കാവ്യങ്ങൾക്ക് പിന്നണി ഗായകന്മാരായി ആരൊക്കെ വന്നു?! പ്രേമഗായകർ സ്വര്സ്വരിയും ബൂസ്വൂരിയും റൂമിയും ഉമർ ഖാസിയും റസാഖാനും ഇഖ്ബാലും ( അവരെത്ര ഭാഗ്യവാന്മാർ) കുണ്ടൂരും വേദിയിൽ സ്നേഹ ഇശലുകൾ ചൊരിഞ്ഞു.

ഒന്നുറക്കെ ചിന്തിച്ചു നോക്കൂ: ഇസ്ലാമെന്നാൽ ഈ മനുഷ്യനാണോ! അതെ ഇസ്‌ലാം ദൈവ സമർപ്പണമാണ്,

പ്രവാചകന് സമർപ്പിക്കുകയാണ് അതിനുള്ള വഴി. സൗന്ദര്യത്തിന്റെയും ഗാംഭീര്യത്തിന്റെയും ദിവ്യ ഭാവങ്ങൾ തികവിൽ തികവോടെ സമജ്ഞസമായി സമ്മേളിച്ച, പ്രകാശിപ്പിച്ച ഈ ഒരാളിലൂടെയല്ലാതെ അര്ശിന്റെ ഉടമയായ അർ റഹ്മാനെ പറഞ്ഞു തരാൻ, കാട്ടിത്തരാൻ മറ്റൊരു 'ഖബീർ'= പരിണിത പ്രജ്ഞൻ ആരാണ്? അവന്റെ റഹ്മത്ത് പ്രപഞ്ചത്തിലേക്ക് ഉടലണിഞ്ഞെത്തിയത് മറ്റാരിലൂടെ?

ആരുമില്ല. ഒരേ ഒരാൾ മാത്രം! അര്ശിന്റെ ഉടമയായ അർ റഹ്മാൻ പ്രപഞ്ചത്തിന് കനിഞ്ഞരുളിയ റഹ്മത്തിന്റെ കാമ്പും കാതലുമാണ് (ഐനുറഹ്മത്ത്) 'റഹ്മത്തു ല്ലിൽ ആലമീൻ"- സ്വല്ലല്ലാഹു അലൈഹി വ ആലിഹീ വ സ്വഹ്ബിഹീ വസല്ലം.

# തിരിച്ചറിവാണ് പ്രഥമം, പ്രധാനം

സൂറ മുഅ്മിനൂൻ 69 ൽ അല്ലാഹുവിന്റെ വചനം ഇങ്ങനെ കാണുന്നു പ്രവാചകരെ നിഷേധിച്ച കാഫിറുകളുടെ അവസ്ഥയിലേക്കാണ് സൂചന: **“അതല്ല, അവരിലേക്കയക്കപ്പെട്ട റസൂലിനെ അവർ തിരിച്ചറിയാത്തതിനാലാണോ, അവർ അദ്ദേഹത്തെ നിഷേധിക്കുന്നത്?!”**

സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ കൃത്യമായി മനസ്സിലാക്കുവാനാണ് നാം ശ്രമിക്കേണ്ടത്..

# പ്രപഞ്ചത്തിന്റെ പ്രകാശം

“ആകാശ ഭൂമികളുടെ നൂർ” അഥവാ അവയ്ക്ക് വെളിച്ചം നൽകുന്നത് അല്ലാഹുവാണ്. “അവന്റെ പ്രകാശത്തിന്റെ ഉപമ”യായ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വ സല്ലമയെ അല്ലാഹു ചിത്രീകരിക്കുന്നത് തുടർന്ന് കാണാം. വിളക്കുമാടം! അതിലൊരു വിളക്ക്. വിളക്കിരിക്കുന്നത് സ്ഫടിക്കത്തിനകത്ത്. സ്ഫടികം പോലും നക്ഷത്രം പോലെ തിളങ്ങുന്നുണ്ട്! കിഴക്കോ പടിഞ്ഞാറോ അല്ലാത്ത അനുഗ്രഹീതമായ ഒലീവ് വൃക്ഷത്തിലെ എണ്ണയാണ് വിളക്കിൽ കത്തുന്നത്. എണ്ണ കത്താതെ തന്നെ കത്തുന്ന മാതിരി തിളങ്ങുന്നു. അങ്ങനെ, ആകപ്പാടെ വെളിച്ചത്തിന് മേൽ വെളിച്ചം.. അതാണ് അല്ലാഹുവിന്റെ പ്രകാശത്തിന്റെ ഉപമയുടെ ഉപമ!!

അല്ലാഹുവിന്റെ പ്രകാശമോ?! വിവരിക്കാൻ സാധിക്കില്ല. ആ പ്രകാശത്തിന്റെ മാഹാത്മ്യത്തെ മുൻനിറുത്തി നബി സ്വല്ലല്ലാഹു അലൈഹി വ സല്ലമ പ്രാർഥിക്കാറുണ്ട്. “നിന്റെ ബഹുമാന്യ സത്വത്തിന്റെ പ്രകാശത്തെ മുൻ നിറുത്തി ഞാൻ നിന്നോട് ചോദിക്കുന്നു, ആ പ്രകാശത്തിന് വഴങ്ങിയാണ് ആകാശങ്ങൾ തിളങ്ങി വിളങ്ങുന്നത്, കാളിമകൾ നീങ്ങി വെളിച്ചം ശോഭിക്കുന്നത്, ഇഹലോകത്തെയും പരലോകത്തെയും വ്യവസ്ഥകൾ ശരിയായി നീങ്ങുന്നത്...”.

അല്ലാഹുവാണ് ആകാശ ഭൂമികളുടെ നിർമ്മാതാവും സംവിധായകനും നടത്തിപ്പുകാരനും . വഴികാട്ടിയും അവൻ തന്നെ. തേൻ കുടങ്ങളിലേക്ക് തേനീച്ചയെ നയിക്കുന്നത് അവനാണ്. അമ്മിഞ്ഞ തേടി കുഞ്ഞുങ്ങളെ വരുത്തുന്നതും അവൻ തന്നെ.

വിവേകമുള്ള മനുഷ്യർക്ക് അവന്റെ വചനം വഴികാട്ടുന്നു. വെളിച്ചം സമ്മാനിക്കുന്നു. അവന്റെ വചങ്ങളായ വിശുദ്ധ ഖുർആൻ ആകെയും വെളിച്ചമാണ്. അവൻ അതിനെ വെളിച്ചമെന്ന് വിളിച്ചു.

അവനിലേക്ക് വഴി തുറക്കുന്ന ലിങ്കുകളാണ് സൃഷ്ടികൾ. ഏതൊരു സൃഷ്ടിയിലൂടെയും സർവ്വ ഗുണ സമ്പൂർണ്ണനായ സ്രഷ്ടാവിലേക്ക് എത്താം. അവയിൽ വിളക്കാണ് പ്രധാന വഴികാട്ടി . വിളക്ക് നേർക്കുനേർ വെളിച്ചം തരുന്നു. അവൻ അവനെ കാണാൻ ആഗ്രഹിക്കുന്നവർക്ക് വേണ്ടി അതുല്യമായ ഒരു വിളക്ക് സൃഷ്ടിച്ചു. ഉജ്ജ്വലമായി ഒളിവിതറുന്ന വിളക്ക്. ‘സിറാജുൻ മുനീർ’. ശോഭ ചൊരിയുന്ന പ്രദീപം. സ്വയം കത്തുന്ന വിളക്കല്ല ഇത്. മറ്റൊരു മഹാദീപത്തിൽ നിന്നും പ്രകാശോർജ്ജം ലഭിക്കുകയാണ്. സൂര്യനെയും ചന്ദ്രനേയും ഇവിടെ ഉപമിക്കാം. “സൂര്യനും അതിന്റെ പ്രഭയും തന്നെയാണ സത്യം! ചന്ദ്രനാണ സത്യം, അത് സൂര്യനെ അനുധാവനം ചെയ്യുമ്പോൾ!” ഒന്ന് ‘സിറാജൻ വഹ്ഹാജൻ’, രണ്ടാമത്തേത് ‘സിറാജൻ മുനീറൻ’.

സൃഷ്ടികൾക്ക് അപ്രാപ്യമായ, വഹിപ്പാനാകത്ത ദിവ്യ ജ്വാലയെ സംവഹിച് , സകലർക്കും കൊളുത്തിയെടുക്കാൻ പാകത്തിൽ, കൂരാകൂരിരുൾ പരന്ന യുഗത്തിൽ, ഭൂമിയുടെ മധ്യത്തിൽ, മക്കയിൽ തിരുദൂതർ ഉദയം കൊണ്ടു. തന്റെ പിറവിയിലൂടെ, പിറക്കാൻ നിയോഗമായ സമയത്തിലൂടെ, വിശ്വമാകെയും ഒരു പൊൻ പുലരി ആസ്വദിക്കാൻ പോകുന്നു എന്ന് അറിയിക്കപ്പെട്ടപോലെ. പിറവിയുടെ ലക്ഷ്യവും താൽപര്യവും പ്രകടിപ്പിക്കുന്ന അടയാളങ്ങൾ അപ്പോൾ തന്നെ ഭൂമിയിൽ കാണായി. മറ്റൊന്നുമല്ല, ഇരുട്ട് വഴിമാറി, വെളിച്ചം ഭൂമിയിലേക്ക് പെയ്തു, പ്രവാഹമായി പരന്നു. ദിവിത്വം കല്പിക്കപ്പെട്ട

വിഗ്രഹങ്ങൾ പലേടത്തും തലകുത്തിവീണു. അഗ്നി പൂജകരുടെ രണ്ടായിരം വര്ഷം അണയാതെ കത്തിയ മഹാതീകുണ്ഡം പൊലിഞ്ഞുപോയി. മർദ്ദക- ചൂഷക ഭരണാധികാരികളുടെ കോട്ട കൊത്തളങ്ങൾ വിറങ്ങലിച്ചു, വിറച്ചു പിളർന്നു.

പ്രകാശവും പേറി കുഞ്ഞ് വളർന്നു. കൗമാരം, യൗവനം.. എല്ലാം ദിവ്യ വെളിച്ചത്തിൽ.. കണ്ണിൽ വെളിച്ചമുള്ളവർ അത് തിരിച്ചറിഞ്ഞു. നാൽപതാം വയസ്സിൽ , ആ വിളക്ക് വാതിൽ തുറന്നു. സകല പ്രപഞ്ചത്തിന്റെയും മൂലമായ ആ വിളക്കിന് അപാരമായ അതുല്യമായ അറിവിന്റെ ഇന്ധനം നൽകി അഥവാ നബിത്വം നൽകി. പ്രകാശ വചസ്സുകൾ അവിടുത്തെ അകത്തേക്കിറങ്ങി. വിളക്ക് വിളക്കായത് ജനം കണ്ടു. മൂന്നു വർഷക്കാലം വീട്ടകത്ത്, കൂട്ടുകാർക്കിടയിൽ, അടുത്ത ബന്ധുക്കൾക്കിടയിൽ മാത്രം കത്തിയ വിളക്ക് 'രിസാലത്ത്' നല്കപ്പെട്ടപ്പോൾ പുറത്തേക്കൊഴുകി. ഊണും ഉറക്കുമില്ലാത്ത ദിനരാത്രങ്ങൾ. മക്കയും , പിന്നീട് മദീനയും വെളിച്ചത്തിന്റെ മഹാ ഉദ്യാനങ്ങളായി മാറി. വ്യത്യസ്ത നിറത്തിലും ശോഭയിലുമായി കാലാന്തരത്തിൽ കത്തിയകന്നുപോയ ഒരു ലക്ഷത്തിൽപരം താരകങ്ങൾ, ചെറുദീപങ്ങൾ ഒന്നിച്ചു മിന്നിയ അനുഭൂതി. അല്ല, അവയെ നിഷ്പ്രഭമാക്കി ഒരുവേള പകലിലെ സൂര്യനെ പ്പോലെയോ, മറ്റൊരു വിധത്തിൽ രാവിലെ നിലാചന്ദ്രനെപ്പോലെയോ, മാനവർക്ക് കരുത്തും പ്രത്യാശയും, ശിക്ഷണവും സ്നേഹവും മാറിമാറി നൽകി ഒരു മഹാ വസന്തം പൂത്തുനിന്നു. ചാരുതയാർന്ന നാളുകൾ!! ഒരു ലക്ഷത്തിൽ പരം ചെറുദീപങ്ങളെ മുളപ്പിച്ചെടുത്ത മക്ക മദീനയിലെ വെളിച്ചത്തിന്റെ പൂന്തോപ്പിൽ നിന്നും പരലക്ഷം വെളിച്ചങ്ങളായി ലോകത്ത് ജ്വാലപരത്തി.. ആ പ്രക്രിയ തുടരുന്നു.. കാലദൈർഘ്യത്തിൽ മങ്ങിത്തുടങ്ങുമ്പോൾ, ഇടയ്ക്കിടയ്ക്ക് വെളിച്ചത്തിന്റെ

നിറകുടവുമായി മദീനയിൽ നിന്നും പ്രത്യേക പ്രകാശ നിയോഗങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. അവരെ ഖുതുബുകളെന്നും മുജദ്ദിദുകൾ എന്നും വിളിക്കപ്പെട്ടു..

പ്രകാശിക്കുന്ന ഒരു ജീവിതം. ഭാവങ്ങളിൽ, വചനങ്ങളിൽ, ചലനങ്ങളിൽ, ചിന്തകളിൽ, ആഗ്രഹങ്ങളിൽ നിറഞ്ഞു നിന്ന വെളിച്ചത്താൽ ഇരുട്ടിന്റെ വാക്കുകൾ, വിശ്വാസങ്ങൾ, പ്രതീകങ്ങൾ നാടൊഴിഞ്ഞു. ആകാശഭൂമികളുടെ പ്രകാശമാണ് അല്ലാഹു എന്ന പ്രസ്താവന സാർത്ഥകമായി.

ആകാശ ഭൂമികളുടെ ചൈതന്യമായി വർത്തിക്കുന്ന രണ്ടു പ്രദീപങ്ങളെ നേരിൽ കാണാവുന്ന ഒരു മഹാ സുദിനത്തിലേക്ക് അവർ മാനവരെ സഹൃദയം ക്ഷണിക്കുന്നു. പ്രകാശത്തെ കാണാനുള്ള വഴി മറ്റൊന്നുമല്ല, സത്യസന്ധമായ ജീവിതം, വിശുദ്ധമായ മനസ്സ്, കളങ്കമില്ലാത്ത വിശ്വാസം, ഇടപാടുകളിലും ബന്ധങ്ങളിലും സ്നേഹവും നീതിയും മര്യാദയും പരിശുദ്ധിയും. കാഴ്ചക്ക് ലഭിച്ച പ്രദീപത്തെ അനുകരിച്ചും അനുസരിച്ചും സ്നേഹിച്ചും ബഹുമാനിച്ചും, ഹൃദയത്തിലേക്ക്, രക്തത്തിലേക്ക്, മജ്ജയിലേക്ക്, മാംസത്തിലേക്ക് കൊളുത്തിയെടുക്കണം. കുടിലിലും കൊട്ടാരത്തിലും തൊഴിലിടങ്ങളിലും വ്യാപാര വ്യവഹാര കേന്ദ്രങ്ങളിലും സിറാജുനമ്മുനീർ തെളിയട്ടെ.. ആ വിളക്കിൽ നിന്നും കത്തിച്ചെടുത്ത വെളിച്ചവുമായി മറഞ്ഞിരിക്കുന്ന ആ മൂല പ്രദീപത്തിലേക്കെത്തണം; അവിടെ ത്വവാഫ് ചെയ്തു ചെയ്തു ഒടുവിൽ ഇയ്യാംപാറ്റകളെ പോലെ ശഹീദാകണം..

# ആദ്യത്തെ മനുഷ്യാത്മാവ്

“ആദം നബി അലൈഹിസ്സലാം ആത്മാവോ ശരീരമോ ആകുന്നതിനു മുമ്പ് ഞാൻ നബിയായിരുന്നു”വെന്ന് സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ വെളിപ്പെടുത്തിയിട്ടുണ്ട്. ‘കുന്തു നബിയ്യൻ വ ആദമു ബൈന റൂഹി വൽ ജസദ്’. ആദമിന്റെ റൂഹ് ആയിരിക്കുന്ന സമയത്ത് എന്നോ, ആദം ജിസ്മയതിനു ശേഷമെന്നോ അല്ല അവിടുന്ന് പറഞ്ഞതെന്ന കാര്യം ശ്രദ്ധേയമാണ്. “ശരീരം പടക്കുന്നതിന്റെ രണ്ടായിരം വർഷം മുമ്പ് ആത്മാക്കളെ പടച്ചിട്ടുണ്ടെന്ന് ഹദീസിൽ വന്നിട്ടുണ്ട്.(തിർമിദി/നവാദിറുൽ ഉസ്വൂൽ, ദൈലമി/ഫിർദൌസ്).

സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ നബിയായി നിയോഗിക്കാനുള്ള അല്ലാഹുവിന്റെ ആസൂത്രണം, ആദ്യ മനുഷ്യനെ ആത്മീയ ലോകത്ത് പടക്കുന്നതിനു മുമ്പ് തന്നെ നടപ്പിലാക്കി തുടങ്ങിയിട്ടുണ്ടെന്ന് ചുരുക്കം. അന്ന് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ശരീര രൂപത്തിൽ ആയിട്ടില്ല എന്ന് വ്യക്തം. ശരീരം ആദമിന്റെ സന്താനപരമ്പരയിൽ നൂറ്റാണ്ടുകൾക്ക് ശേഷമാണല്ലോ പിറക്കുന്നത്. അപ്പോൾ, ആത്മീയലോകത്ത് ആയിരിക്കണം. എത്രകാലം മുമ്പ് ഈ അവസ്ഥയിൽ തുടർന്നതിനു ശേഷമാണ് നബിത്വം നൽകുന്നത് എന്നും വ്യക്തമല്ല. ഏതായാലും അന്ന് ലഭിച്ച നബിത്വം, തന്റെ നാല്പതാം വയസ്സിലാണ് പ്രവർത്തനക്ഷമമാകുന്നത്. അതായത്, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ പ്രവാചകന്മാരുടെ സീനിയർ ആണ്. യോഗ്യത കൊണ്ടും ‘സീനിയോരിറ്റി’ അഥവാ പഴക്കം കൊണ്ടും. ഇടക്കാലത്ത് നിയുക്തരായ , ആദം മുതൽ ഈസാ അലൈഹി മുസ്സലാം വരെയുള്ള പ്രവാചകന്മാർ

അഖിലവും നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ യുടെ പൈലറ്റ് ദൂതന്മാർ ആകുന്നു. തിരു ദൂതരുടെ ആഗമനം വിളംബരം ചെയ്യാതെ, അവിടുത്തെ നിയോഗം ഉണ്ടായാൽ വിശ്വസിക്കുകയും സഹായിക്കുകയും ചെയ്യാം എന്ന പ്രതിജ്ഞ ചെയ്യാതെ ഒരു നബിയും കടന്നുപോയിട്ടില്ല. മറ്റൊരു ഭാഷയിൽ പറഞ്ഞാൽ, ആദ്യത്തെയും അവസാനത്തെയും പ്രവാചകനാണ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ.

'താങ്കൾ എപ്പോഴാണ് നബിയായത്?' എന്ന സ്വഹാബികളുടെ ചോദ്യത്തിനുള്ള പ്രതികരണമായിട്ടാണ്, 'ആദം ആത്മാവോ ശരീരമോ ആകുന്നതിനു മുമ്പ്' എന്ന് അസന്നിഗ്ദ്ധമായി വെളിപ്പെടുത്തിയിരിക്കുന്നത്. അതിനർത്ഥം, അന്നേ യഥാർത്ഥത്തിൽ നബിയാകുന്നു എന്നുതന്നെ. (ഹാകിം, മുസ്വന്നഫ്). അല്ലെങ്കിലും, ഭൂമിയിലെ ജീവിതവിശുദ്ധി പരീക്ഷിച്ച്, അതിൽ നൂറു മാർക്ക് വാങ്ങുന്നവരെ കണ്ടെത്തി നബിയാക്കുകയല്ലല്ലോ ഉണ്ടായിട്ടുള്ളത്. എല്ലാം മുൻ തീരുമാനമാണ്. അതിനനുസൃതമായി ഓരോരുത്തരെ നിയോഗിക്കുന്നു.

***

# സ്വഭാവ മഹിമ

മഹദ് സ്വഭാവ ഗുണങ്ങൾ നൽകി അല്ലാഹു തന്നെ, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ വളർത്തുകയായിരുന്നു. മാതാപിതാക്കളുടെ ശിക്ഷണം വേണ്ടത്ര ലഭിക്കാത്ത അനാഥ ബാല്യം, ധർമ്മ ച്യുതിയുടെ കൂരിരുൾ പരന്ന ചുറ്റുപാട്.. വീട്ടിൽ നിന്നും നാട്ടിൽ നിന്നും സംസ്കാരം പകർത്താൻ കഴിയാത്ത അന്തരീക്ഷത്തിൽ വളർന്നു. ഗുരുക്കളുമായി സഹവസിക്കാനോ ഗുരുമുഖത്തു നിന്നും ജ്ഞാന സ്വഭാവ ശീലങ്ങൾ പകർത്താനോ സാധിക്കാത്ത ഭീകരദേശം. അവിടെ കല്ലേ ഉള്ളൂ, കല്ലല്ല, പാറകൾ. മലകൾ പിന്നെയും മലകൾ. അവിടുത്തുകാരുടെ ദൈവങ്ങൾ പോലും ശിലാരൂപങ്ങൾ. ആ നാട്ടുകാർ ശിലാ ഹൃദയരായത് വെറുതെയാണോ?! പിന്നെയുള്ളത്, ഈർപ്പമില്ലാത്ത പരന്ന മരുഭൂമിയും. മണ്ണും മനുഷ്യര്യം അവിടെ ആർദ്രമായിരുന്നില്ല. മാനുഷ്യലോകത്തിലേക്ക് നിയുക്തനാകാനിരിക്കുന്ന അന്ത്യ ദൂതൻ ഇങ്ങനെ ശിലകൾക്കിടയിൽ, മരവിച്ച മനസുകൾക്കിടയിൽ വളർന്നാൽ, അദ്ദേഹമെങ്ങനെ 'ലോകർക്കുള്ള റഹ്മത്തായി രൂപാന്തരപ്പെടും.

അല്ലാഹു നേർക്കുനേർ ഇടപെട്ടു. 'എന്നെ അച്ചടക്കം, സംസ്കാരം, പെരുമാറ്റ മര്യാദകൾ പഠിപ്പിച്ചത് അല്ലാഹുവാണ്; അത് ഏറ്റവും മെച്ചമായ നിലയിൽ അവൻ നിർവ്വഹിച്ചു" എന്ന് തിരുദൂതർ സ്വല്ലല്ലാഹു അലൈഹി വസല്ലമ തന്നെ ആത്മകഥനം ചെയ്തു. ശിലകൾക്കിടയിൽ, മരുപ്പറമ്പിൽ നിർഗ്ഗളിച്ച സംസം പോലെ മുഹമ്മദ് വളർന്നു.. മനുഷ്യരിൽ അതുല്യമായ അനേകമനേകം സ്വഭാവ മൂല്യങ്ങൾ സ്വന്തമാക്കിക്കൊണ്ട്. "ഉന്നതമായ സ്വഭാവഗുണങ്ങളുടെ പൂർത്തീകരണ ത്തിനാണ് എന്നെ അയച്ചിട്ടുള്ളത്'. ദൈവികമായ ശിക്ഷണത്തിന്റെ

കാലാവധി കഴിഞ്ഞപ്പോൾ, അന്ത്യദൂതർ നേടിയ ഉന്നത സ്വഭാവ നിലവാരത്തെ കുറിച്ച് ശിക്ഷകൻ തന്നെ ലോകരുടെ മുമ്പാകെ വിളിച്ചു പറഞ്ഞു: “നിശ്ചയം! താങ്കൾ അത്യുന്നതമായ സ്വഭാവ ത്തിന്റെ അധിപതി യായിരിക്കുന്നു”.

അപാര സഹനശീലൻ, ധീരതയിൽ മുന്നിൽ, നീതിയിൽ നിസ്തുലൻ, വ്യക്തി ശുദ്ധിയിൽ തൂവെള്ളക്കടലാസ്, മികച്ച ധർമ്മിഷ്ഠൻ. ഒരു ദീനാർ അല്ലെങ്കിൽ ദിർഹം പോലും അവിടുത്തെ കുടിലിൽ അന്തിയുറങ്ങിയില്ല. അന്നന്നത്തേ ആവശ്യം കഴിച്ചു ബാക്കി അന്നന്ന് ധർമ്മം ചെയ്തു. അവശേഷിക്കുന്നത് നൽകാൻ ആരെയും കണ്ടില്ലെങ്കിൽ, അതിനിടെ രാവിറങ്ങി വന്നാൽ, അത് ആവശ്യക്കാർക്ക് നൽകുന്നതുവരെ വീട്ടിൽ വിശ്രമിച്ചില്ല. വല്ലതും ചോദിച്ചു വരുന്ന ഒരാളെയും ‘ഇല്ല’ പറഞ്ഞു തിരിച്ചയച്ചില്ല.

സംസാരത്തിൽ സമാനരില്ലാത്ത സത്യസന്ധൻ, ആരെയും പകരം വെക്കാനില്ലാത്ത വിനയാന്വിതൻ, തികഞ്ഞ മയമുള്ള പ്രകൃതം, ഏറെ ബഹുമാനം നിറഞ്ഞ പെരുമാറ്റം, വല്ലാത്ത ലജ്ജാലു, ഒരാളുടെ മുഖത്തും നോട്ടം തറപ്പിക്കില്ല. നോക്കിക്കൊണ്ടിരിക്കില്ല. അഹംഭാവമില്ലാത്ത മൗനം, ദീർഘിപ്പിക്കാത്ത ആശയ സമ്പുഷ്ടവും ക്രമ ഭംഗിയുള്ളതുമായ സംസാരം.

പാരിതോഷികങ്ങൾ, സ്നേഹ സമ്മാനങ്ങൾ സ്വീകരിക്കും, ഒരു മുറുക്ക് പാലോ മുയലിൻ കാലോ (മാംസം വളരെ കുറഞ്ഞ ഭാഗം) ആണെങ്കിൽ പോലും. അത് വാങ്ങി ഭക്ഷിക്കുക മാത്രമല്ല, അതിനു പകരം മെച്ചപ്പെട്ട സ്നേഹ സമ്മാനങ്ങൾ തിരിച്ചു കൊടുക്കും. എന്നാൽ, ധർമ്മം ലഭിച്ചത് ഭക്ഷിക്കാറില്ല. വല്ലപ്പോഴും കോപം കാണിക്കുന്നത് സ്വാർത്ഥ താല്പര്യങ്ങൾക്ക് വേണ്ടിയല്ല, അല്ലാഹുവിന്റെ താല്പര്യത്തിനു വേണ്ടി മാത്രം.

സത്യം/ ശരി നടപ്പിലാക്കും, പറയും, അതിനു വേണ്ടി നിലകൊള്ളും, അപ്പേരിൽ പ്രയാസങ്ങൾ തിരിച്ചടിക്കുമെങ്കിൽ പോലും. ആകാശത്തേക്ക് നോക്കുന്നതിനേക്കാൾ കൂടുതൽ ഭൂമിയിലേക്കത്രെ നോക്കുക. ദൃഷ്ടി മിക്കപ്പോഴും താഴ്ന്നാണ്. പ്രഥമ ദൃഷ്ടിയിൽ കണ്ടാൽ ഭയക്കുന്ന ഗാംഭീര്യം, അടുത്തിടപഴകിയാൽ സ്നേഹിക്കാതിരിക്കാൻ ആർക്കും കഴിയാത്ത ആകർഷണീയത.

തൊലി മൃദുലമായിരുന്നു. ഉള്ളും പുറവും ആർദ്രമാണ്. മുഖത്തറിയാം ഉള്ളിലെ രോഷവും ഇഷ്ടവും. എന്തെങ്കിലും ആലോചനയിൽ മുഴുകുമ്പോൾ താടി കൂടുതലായി തടവിക്കൊണ്ടിരിക്കും.

ശ്രോതാക്കൾക്ക് ഹൃദിസ്ഥമാക്കാൻ പാകത്തിൽ നിറുത്തി നിറുത്തിയും ലളിതമായും വ്യക്തമായും ആയിരുന്നു സംസാരം. ചിലപ്പോൾ ഗ്രഹിക്കാൻ സൌകര്യപ്പെടുത്തിക്കൊണ്ട് ചില ആശയങ്ങൾ മൂന്നു തവണ ആവർത്തിക്കും. ആവശ്യമില്ലാതെ ഒരുവാക്ക് ഉരിയാടില്ല. നിത്യസങ്കടക്കാരനെപ്പോലെ കാഴ്ചക്ക് വിഷമാകുലമാണ് ഭാവം. സദാ ചിന്തയിൽ, ആലോചനയിൽ. ഒട്ടും റാഹത്ത് ഇല്ലെന്നപോലെ. ധാരാളം കരയുകയും അല്ലാഹുവിൽ തകരുകയും ചെയ്യാറുണ്ട്.

സാധുക്കൾ, വിധവകൾ തുടങ്ങിയ അശരണർക്കൊപ്പം അവരുടെ ആവശ്യങ്ങൾ നിവർത്തിക്കാൻ മിനക്കെടും, അവരുടെ കൂടെ നടക്കും. സ്വന്തം ചെരുപ്പ് തുന്നി ശരിയാക്കും, വസ്ത്രം കീറിയത് കണ്ഠം വെക്കും. അതിൽ പാർക്കുന്ന ഇഴജീവികളെ ഒഴിവാക്കും, ആടിനെ കറന്നു പാലെടുക്കും, വീട്ടുകാരെ ജോലിയിൽ സഹായിക്കും. പാദ രക്ഷ അണിഞ്ഞും നഗ്ന പാദനായും നടക്കാറുണ്ട്. രോഗികളെ സന്ദർശിക്കാറുണ്ട്, ചില ഘട്ടങ്ങളിൽ ശത്രുത

കാട്ടുന്ന അവിശ്വാസിയേയും ശല്യമുണ്ടാക്കുന്ന കപടന്മാരെയും സന്ദർശിച്ചിട്ടുണ്ട്. മയ്യിത്തിനോടൊപ്പം സഞ്ചരിക്കുകയും സംസ്കരണ പ്രക്രിയയിൽ പങ്കുകൊള്ളുകയും ചെയ്യാറുണ്ട്. സത്യവിശ്വാസികളുടെ ഖബറിടം സന്ദർശിക്കും, അവർക്ക് സലാം അർപ്പിക്കും, പാപമോചനത്തിന് പ്രാർഥിക്കും..

കുതിരപ്പുറത്തും ഒട്ടകപ്പുറത്തും ചില സന്ദർഭങ്ങളിൽ കഴുതപ്പുറത്തും സഞ്ചരിച്ചിട്ടുണ്ട്. അധികവും കുതിരയും ഒട്ടകവുമാണ് വാഹനം. എന്നാൽ കോവർ കഴുത സമ്മാനമായി ലഭിച്ചപ്പോൾ അതിനു പുറത്തും സഞ്ചരിച്ചിട്ടുണ്ട്. ഒറ്റക്കും, പിന്നിൽ സേവകനെ കൂട്ടിയും ഭാര്യയെ ഇരുത്തിയും അല്ലാതെയും യാത്ര ചെയ്യാറുണ്ട്.

ദാരിദ്രരോടൊപ്പം ഇരിക്കുകയും ഒന്നിച്ചു ഭക്ഷിക്കുകയും ചെയ്യുന്നപോലെത്തന്നെ , വിശിഷ്ട വ്യക്തിത്വങ്ങളെ ആദരിക്കുകയും പ്രമുഖരോട് ഇണങ്ങിച്ചേർന്നു പെരുമാറുകയും ചെയ്യാറുണ്ട്. സത്യനിഷേധികളോട് പോലും വിനയത്തോടെ, ഇണക്കത്തോടെ പെരുമാറി. അവർക്ക് ദൈവികമായ അന്തസ്സിന്റെ പ്രകടിത രൂപം കാണിച്ചു കൊടുക്കാൻ തന്നെ. “ഒരു ജനവിഭാഗത്തിന്റെ ആദരണീയ വ്യക്തിത്വം നിങ്ങളെ സമീപിച്ചാൽ അദ്ദേഹത്തെ നിങ്ങൾ ആദരിക്കണം” എന്ന് പഠിപ്പിക്കുകയും ചെയ്തു.

ഒരാളെയും അയാൾ ഇഷ്ടപ്പെടാത്ത സംഗതിയുമായി നേരിടാറില്ല. തമാശ പറയാറുണ്ടെങ്കിലും അതിനു വേണ്ടി കളവു പയോഗിക്കാറില്ല, സത്യം മാത്രം പറയും. ഒളിച്ചും മറച്ചും ചിലപ്പോഴെല്ലാം പറയാറുണ്ടെങ്കിലും സത്യസന്ധത കൈവിടില്ല അപ്പോഴൊക്കെയും. അടിമകളോടൊപ്പമിരുന്ന് ഭക്ഷണം കഴിക്കാറുണ്ട്. സഹോദരങ്ങളുടെ കൃഷി ത്തോപ്പുകളിലേക്ക് അവരെ ബഹുമാനിച്ചു കൊണ്ട് പോകാറുണ്ട്. ബോഡി ഗാർഡ് ഇല്ലാതെയും

ശത്രുക്കൾക്കിടയിലൂടെ സഞ്ചരിക്കാറുണ്ട്. ഭൂമിയിലെ ഒരു സംഗതിയും അവിടുത്തെ ഭയ ചകിതനാക്കിയില്ല. ഒരു സാധുവിനെയും അയാളുടെ ദാരിദ്ര്യം ചൂണ്ടി നിന്ദിച്ചില്ല. ഒരു രാജാവിനെയും അയാളുടെ അധികാരം കണ്ട് ഭയന്നുമില്ല. രണ്ടു കൂട്ടരെയും അല്ലാഹുവിലേക്ക് ക്ഷണിച്ചു. ഒരേപോലെ. ആരോ പറഞ്ഞു: 'സത്യം നിഷേധികൾക്കെതിരെ പ്രാർഥിക്കുവീൻ'. അപ്പോൾ അവിടുന്ന് പ്രതിവചിച്ചു: "നിശ്ചയമായും എന്നെ നിയോഗിച്ചത് കരുന്യമായിട്ടാണ്, അല്ലാഹുവേ എന്റെ ജനതയെ നീ നേരായ വഴിയിലാക്ക്, അവർ അജ്ഞരാണ്".

അസഭ്യവാക്കുകൾ പറയാറില്ല, അസംഗതമായത് ചെയ്യുന്നവരെ ശപിക്കാറില്ല. ലുബ്ധനായിരുന്നില്ല, ഭീരുവും. അങ്ങാടികളിൽ ബഹളം വെക്കുന്ന പ്രകൃതമില്ലായിരുന്നു. എപ്പോഴും പ്രശ്നത്തിന്റെ/ കാര്യത്തിന്റെ ലളിതരൂപം മാത്രം തെരഞ്ഞെടുക്കുന്നു. അല്ലെങ്കിൽ ഏറ്റവും എളുപ്പമുള്ള വഴി യാണ് സ്വീകരിക്കുക. പുഞ്ചിരി മാത്രം, പൊട്ടിച്ചിരിയോ അട്ടഹാസമോ ശീലമില്ല. കൂടെയിരിക്കുന്നവർക്ക് കൗതുകമുള്ള സംഗതിയിൽ അവരോടൊപ്പം കൗതുകം പ്രകടിപ്പിക്കും. അവർ ചിരിക്കുന്ന കാര്യത്തിൽ അവർക്കൊപ്പം ചിരിച്ചു സഹകരിക്കും, മസിൽ പിടുത്തമില്ല. അവർ പൂർവ്വകാല വിവരക്കേട് അനുസ്മരിക്കുമ്പോൾ മന്ദസ്മിതം തൂകും.

എല്ലാ മനുഷ്യരെയും ഉൾക്കൊള്ളുന്ന വിശാല സ്വഭാവം. എല്ലാവരും തന്റെ അടുക്കൽ സമന്മാർ. ഒരു സേവകനേയും കരുണാർദ്രത വെടിഞ്ഞു ഭരിച്ചില്ല, അവരെ അപഹസിച്ചില്ല, തരം താഴ്ത്തിയില്ല. ആക്ഷേപിക്കുക പോലും ചെയ്തില്ല. വേലക്കാരൻ/ സഹായി ചെയ്തൊരു കാര്യത്തെ ക്കുറിച്ച്,'എന്തിനെടാ ഇത്/ഇങ്ങനെ ചെയ്തത്' എന്ന് ആക്രോശിച്ചില്ല. ചെയ്യാതിരുന്ന കാര്യത്തെ കുറിച്ച്,

‘എന്തുകൊണ്ട് നീ അത് ചെയ്തില്ല’ എന്ന് ചോദ്യം ചെയ്തില്ല. എന്നാൽ അവിടുന്ന് പ്രതികരിക്കാറുള്ളത് ‘വിധിച്ചത് നടക്കും’ എന്നായിരുന്നു.

യുദ്ധക്കളത്തിൽ വെച്ചല്ലാതെ ഒരാളെയും കൈകൊണ്ടടിച്ചില്ല. വേലക്കരെയോ ഭാര്യമാരെയോ മക്കളെയോ പൌത്രന്മാരെയോ പോലും. അവിടുത്തെ സദസ്സ് സഹനത്തിന്റെയും ക്ഷമയുടെയും ലജ്ജയുടെയും മാതൃക നിറഞ്ഞ സദസ്സായിരുന്നു. വല്ല ആവശ്യത്തിനും ആർക്കെങ്കിലും സദസ്സിൽ നിന്നും പുറത്തുപോകണമെങ്കിൽ , അയാൾ തിരിച്ചുവരുന്നതുവരെ ക്ഷമയോടെ കാത്തിരിക്കും. കൈ കൊടുക്കുമ്പോൾ അങ്ങേപ്പുറത്തെ ആൾ കൈ വലിക്കുന്നതുവരെയും അവിടുന്ന് കൈ എടുക്കില്ല. സദസ്സുകൾ  അല്ലാഹുവിന്റെ സ്മരണ സ്ഫുരിക്കുന്നത്. മിക്ക സമയത്തെയും ഇരുത്തം ഖിബ്ലാക്ക് അഭിമുഖമായി, മേൽമുണ്ട് ചുറ്റി പ്പുതച്ച് കാൽമുട്ടുകൾ കെട്ടിയുള്ള  ഇരുത്തം.

ജീവിതസഖിമാരോട് സുന്ദരമായ സഹവർത്തിത്വം. സഹവാസ ദിനങ്ങളും ചെലവും എല്ലാവർക്കും തുല്യം. എന്നാൽ സ്നേഹം, പരിണയം എന്നിക്കാര്യങ്ങളിൽ വൈവിധ്യം സ്വാഭാവികം. ഇക്കാര്യത്തിൽ അവിടുന്ന് പ്രാർത്ഥിച്ചു: “സംരക്ഷണ ചെലവ്, സഹവാസം എന്നിക്കാര്യങ്ങളിൽ എനിക്ക് നീതിപാലിക്കാൻ കഴിയുന്നു, സ്നേഹം, സംഗതാൽപര്യം എന്നിവയിൽ എനിക്ക് നിയന്ത്റിക്കാനാകാതെ ഉണ്ടായിപ്പോകുന്ന ഏറ്റക്കുറവു കാരണം എന്നെ നീ കുറ്റപ്പെടുത്തരുതേ”.

വല്ലവരെയും കണ്ടുമുട്ടുമ്പോൾ ആദ്യം സലാം പറയുക അവിടുത്തെ പതിവാണ്. കുട്ടികളോട് പോലും. അതിഥിക്ക്/സന്ദർശകന് തന്റെ തലയണ വിട്ടുകൊടുക്കും. തന്റെ വിരിപ്പ് വിരിച്ചുകൊടുക്കും. അതിന് വിസമ്മതിച്ചാൽ സമ്മതിക്കും

വരെ പ്രേരിപ്പിക്കും. ഇഷ്ടത്തിലും രോഷത്തിലും സത്യമല്ലാതെ പറയില്ല. സാരോപദേശ സമയത്ത് കണ്ണുകൾ ചുവന്നു ജ്വലിച്ചു കാണാം. ശത്രു മുന്നേറ്റം വിളിച്ചറിയിക്കുന്ന സൈനിക ക്യാപ്റ്റനെപ്പോലെ ശബ്ദം ഉയർത്തിയുള്ള മുന്നറിയിപ്പുകൾ. സന്തോഷ സമയത്ത് മുഖം ലങ്കുന്നു, ചന്ദ്രക്കീറുപോലെ.

അനുയായികളെ മുന്നിൽ നടത്തുകയാണ് പതിവ്. തന്റെ പിറകിൽ നടക്കാൻ ഒരാളെയും അനുവദിക്കില്ല. അവരോടു പറയുമായിരുന്നു: “എന്റെ പുറം ഭാഗം മലക്കുകൾക്ക് ഒഴിഞ്ഞു കൊടുക്കുവീൻ”.

തന്നോട് അരുതാത്തത് ചെയ്താൽ പകരം അതുപോലെ ചെയ്തില്ല. എന്നാൽ, വിട്ടു പൊറുത്ത് മാപ്പാക്കി വിടും.

ഓർക്കുക, വ്യവസ്ഥാപിതമായി വിദ്യ അഭ്യസിക്കാത്ത ‘നിരക്ഷര’നായിരുന്നു അവിടുന്ന്. ദരിദ്ര പശ്ചാത്തലത്തിൽ അജ്ഞത വാഴുന്ന ഭൂമികയിലായിരുന്നു ജനിച്ചു വളർന്നത്. ആടിനെ മേച്ചു ജീവിച്ചു., മാതാവും പിതാവും മരിച്ചുപോയ അനാഥനായി. അല്ലാഹു അത്യുത്തമ സ്വഭാവ ശീലങ്ങൾ അഭ്യസിപ്പിച്ചു, ഏറ്റവും സുന്ദരമായ മര്യാദകൾ പഠിപ്പിച്ചു. അത്യുദാത്തമായ സ്വഭാവമൂല്യങ്ങൾ/ ജീവിതചര്യകൾ നൽകി അല്ലാഹു അവിടുത്തെ മഹത്വത്തിലുയർത്തി. തികവൊത്ത നയ/ ഭരണ/നേതൃ ചാതുരിയും അവൻ നൽകി അനുഗ്രഹിച്ചു.. സ്വല്ലല്ലാഹു അലൈഹി വഅലാ ആലിഹി വസല്ലം. ധാരാളം, ധാരാളം.

# ഭക്ഷണരീതിയും മര്യാദകളും

ലഭ്യമായത് കഴിക്കും, ഇല്ലാത്തതിന് വേണ്ടി 'വാശി' കാണിച്ചില്ല, അത് വരുത്തിച്ചു കഴിക്കുന്ന പതിവില്ല. ഭക്ഷണം മുന്നിലെത്തിയാൽ വേണ്ടെന്ന് പറയില്ല. ഒരു ഭക്ഷണ വസ്തുവെയും തരം താഴ്ത്തിയില്ല, കൗതുകം തോന്നിയാൽ എടുത്തു കഴിക്കും, അല്ലെങ്കിൽ അത് മാറ്റിവെക്കും. ഒന്നും ലഭിച്ചില്ലെങ്കിൽ വിശപ്പ് സഹിക്കും. വയറിന്മേൽ കല്ല് കെട്ടി നടുനിവർത്തിയ അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്. വിശപ്പടക്കാൻ ഉണങ്ങിത്തരിച്ച നാലാംതരം കാരക്കപോലും പലപ്പോഴും ലഭിക്കാതിരുന്നിട്ടുണ്ട്.

ഒട്ടകത്തിന്റെയും മാടിന്റെയും ആടിന്റെയും കോഴിയുടെയും മാംസം കഴിച്ചിട്ടുണ്ട്. മത്സ്യവും കഴിക്കാറുണ്ട്. ഈത്തപ്പഴം, കാരക്ക സ്ഥിരമായി ഭക്ഷിച്ചു. പാൽ പാലായും മറ്റുള്ളതിൽ കലർത്തിയും കുടിച്ചിട്ടുണ്ട്. ഖുബ്സ് +കാരക്ക, ഖുബ്സ്+ സുർക്ക, ഖുബ്സ്+ നെയ്യ് , ഖുബ്സ്+ ഒലീവ് , ഖുബ്സ്+ വെണ്ണ, പത്തിരി + ഇറച്ചി പലപ്പോഴും കഴിച്ചു. ആടിൻ കരള് പൊരിച്ചു തിന്നു. വെയിലത്തുണക്കി സൂക്ഷിക്കുന്ന ഉണക്ക ഇറച്ചി തിന്നാറുണ്ട്. ചുരക്ക വലിയ ഇഷ്ടമാണ്. തളികയുടെ വശങ്ങളിൽ അതിങ്ങനെ പരതാറുണ്ട്. പാൽക്കട്ടി ഉപയോഗിച്ചു.

ആരെങ്കിലും വേട്ടയാടി കൊണ്ടുവരുന്ന പക്ഷി മാംസം കഴിച്ചിട്ടുണ്ട്, എന്നാൽ സ്വന്തമായി അത് തിരഞ്ഞുപോകുകയോ വേട്ടയാടി കൊണ്ടുവരുകയോ ചെയ്തിട്ടില്ല. ഭക്ഷണം എത്തിയാൽ നിലത്ത് സുപ്ര വിരിച്ച് അതിൽ വെക്കും. ഡൈനിങ്ങ് ടേബിൾ ഉപയോഗിച്ചില്ല, സ്പൂണും. ഭക്ഷണ വസ്തു മൂന്നുവിരൽ ഉപയോഗിച്ചേ എടുക്കൂ. അതിൽ വരുന്നത്ര അളവ്. വളരെ

അപൂർവ്വമായി നാലു വിരലുകൾ ആവശ്യമാകും. ഒറ്റ വിരലുകൊണ്ട് തോണ്ടി എടുക്കുന്നത് വിലക്കി. അത് 'പിശാചി'ന്റെ രീതി'യാണെന്ന് ഉണർത്തുകയും ചെയ്തു. രണ്ടുവിരലുകൾ ഉപയോഗിക്കുന്നതും അനുവദിച്ചില്ല. "അത് അഹങ്കാരികളായ പ്രഭുക്കളുടെ വഴിയാണ്'. നിലത്തു വീഴുന്ന ഭക്ഷണാംശം പൊടിതട്ടി കഴിച്ചു. 'അത് പിശാചിന് തിന്നാൻ വിട്ടുകൊടുക്കരുത്' , അതേക്കുറിച്ച് പറയും. ഭക്ഷണത്തളിക നന്നായി തുടച്ചെടുക്കും, അൽപം പോലും ഒഴിവാക്കില്ല. "ഭക്ഷണപാത്രം തുടച്ചെടുത്തു കഴിക്കുന്നവനുവേണ്ടി ആ പാത്രം പാപ മോചനത്തിന് പ്രാർഥിക്കുന്നതാണ്", അവിടന്ന് ഉണർത്തി. ഒടുവിൽ സുപ്രയിൽ അവശേഷിക്കുന്നത് സസൂക്ഷ്മം എടുത്ത്കഴിക്കും. "ഇപ്രകാരം ചെയ്യുന്നവന് പൊറുക്കപ്പെടും", അവിടുന്ന് ഉപദേശിച്ചു.

തുടക്കത്തിൽ ബിസ്മി ചൊല്ലും. ഒടുവിൽ അല്ലാഹുവിനെ സ്തുതിക്കും. ചാരിയിരുന്നോ 'ശുനകവടിവി'ൽ ഇരുന്നോ ഭക്ഷിക്കാറില്ല. "ഞാൻ സാധാരണ ഒരു അടിമ ഭക്ഷിക്കാറുള്ളത് ഭക്ഷിക്കുന്നു, അടിമ ഭക്ഷിക്കാൻ ഇരിക്കാറുള്ള പോലെ ഇരിക്കുന്നു", അതായിരുന്നു നിലപാട്.

മാംസം ഇഷ്ടമായിരുന്നു. കൊറു(=തുടഭാഗം)വാണ് കൂടുതൽ ഇഷ്ടം. അതിലാണല്ലോ ഒരിക്കൽ ജൂതപ്പെണ്ണ് വിഷം കലർത്തിയത്! അജ് വാ ഈത്തപ്പഴവും തേനും ഹലുവയും വലിയ താൽപര്യമായിരുന്നു. പഴങ്ങളിൽ ഏറ്റവുമിഷ്ടം മുന്തിരിയും തണ്ണീർ മത്തനും. ചക്കരമത്ത ശർക്കര ചേർത്തും ഖുബ്സിനോടോപ്പവും കഴിക്കാറുണ്ടായിരുന്നുവത്രേ. അതിനുവേണ്ടി രണ്ടു കയ്യും ഉപയോഗിച്ചു. മിക്കപ്പോഴും കുലയിൽ നിന്നും ഒന്നോ രണ്ടോ മുന്തിരി പറിച്ചെടുത്ത് കഴിക്കലായിരുന്നു.

സലാഡിന് ‘ഹിന്ദിബാ’ (Cichorium Endivia) യും കോഴിച്ചീരയും പെരുത്തിഷ്ടമായിരുന്നു. ഉടുമ്പ്, അകത്തിറച്ചി എന്നിവ ഇഷ്ടപ്പെട്ടില്ലെങ്കിലും വിലക്കിയില്ല.

ഇങ്ങനെയുള്ള താൽപര്യ വൈവിധ്യം ഉണ്ടായിരുന്നെങ്കിലും അധിക സമയത്തും കാരക്കയും വെള്ളവുമാണ് അവിടുത്തെ ഭക്ഷണം. ഒരിക്കൽ ഒരു പാത്രത്തിൽ പാലും തേനും കൊണ്ടുവന്നപ്പോൾ അത് പ്രോത്സാഹിപ്പിച്ചില്ല. “ഒരേ പാത്രത്തിൽ രണ്ട് കറി അഥവാ ‘ഉത്തേജക’ങ്ങളോ?! ഞാൻ കഴിക്കുന്നില്ല, നിങ്ങളോട് കഴിക്കരുതെന്ന് വിലക്കുന്നുമില്ല. എന്നാൽ, ഇത്തരം ഗർവ്വ് എനിക്കിഷ്ടമില്ല” എന്നായിരുന്നു പ്രതികരണം. ഒരു മുഖ്യ ഭക്ഷണം കഴിക്കാൻ ഒരു ഇനം ‘രസ’ വസ്തു മതിയെന്നായിരുന്നു, അതിലേറെ ഉപയോഗിക്കുന്നത് പൊങ്ങച്ചത്തിന്റെ ഭാഗമാണെന്ന നിലപാടായിരുന്നു അവിടുന്ന് സ്വീകരിച്ചത്.

വീട്ടിലായിരിക്കുമ്പോൾ ഉള്ള ഭക്ഷണം സ്വയമെടുത്ത് കഴിക്കും. വേലക്കാരെ, വീട്ടുകാരിയെ കാത്തുനിൽക്കാറില്ല. വീട്ടുകാരെ സമ്മർദ്ധത്തിലാക്കിക്കൊണ്ട് പിന്നെയും പിന്നെയും ഓരോന്ന് ആവശ്യപ്പെടാറില്ല. എന്നാൽ തനിച്ചിരുന്ന് അവിടുന്ന് ഭക്ഷിക്കാറില്ല. വിരുദ്ധാഹാരങ്ങൾ ഒഴിവാക്കി. മത്സ്യവും പാലും ഒന്നിച്ച് കഴിച്ചില്ല. പുളിയുള്ള വസ്തുവും മാംസവും ഒന്നിച്ചടിച്ചില്ല. ഉഷ്ണപ്രകൃതിയുള്ളതോ അല്ലെങ്കിൽ ശീതപ്രക്രുതിയുള്ളതോ ആയ രണ്ട് വിരുദ്ധ ഇനങ്ങൾ ഒന്നിച്ച് കഴിക്കാറില്ല. ഇതുപോലെ ദഹനം കുറക്കുന്നവയും വയർ ഇളക്കുന്നവയും  കട്ടിയേറിയവയും ഒന്നിച്ചു അകത്താക്കിയില്ല. പൊരിച്ചതും വേവിച്ചതുമായ മാംസം, ഉണക്ക ഇറച്ചിയും ഈത്തപഴവും , പാൽ മിശ്രിതവും മാംസവും ഒരുമിച്ചു കഴിക്കാറില്ല. നല്ല ചൂടോടെയോ

തണുപ്പിച്ചോ ഭക്ഷണം കഴിക്കുന്ന ശീലമില്ല. പൂപ്പലോ ചീച്ചിലോ അമിത പഴുപ്പോ ഉള്ള യാതൊന്നും കഴിച്ചില്ല.

ഒരു ഭക്ഷണത്തിന്റെ പാർശ്വഫലത്തെ  മറ്റൊന്നുകൊണ്ട് പ്രതിരോധിക്കുന്ന രീതിയായിരുന്നു അവിടുന്ന് കാണിച്ചു തന്നത്. . കാരക്ക + വെണ്ണ, ചക്കരമത്ത/കക്കരി/വെള്ളരി+ ഈത്തപ്പഴം ഇങ്ങനെയൊക്കെ ജോഡികൾ ആയി മാത്രം കഴിച്ചു. കാരക്ക വെള്ളത്തിൽ കുതിർത്ത് ആ വെള്ളം കുടിക്കും, ദഹനം എളുപ്പമാക്കാൻ. (രാത്രി കാരക്ക വെള്ളത്തിലിട്ടു വെക്കും. കാലത്ത് ആ വെള്ളം കുടിക്കും.)

ഉറങ്ങുന്നതിനു മുമ്പ് വല്ലതും കഴിക്കാൻ നിർദ്ദേശിച്ചു, എന്നാൽ കഴിച്ച ഉടനെ ഉറങ്ങുന്നത് നിരോധിച്ചു. “അല്ലാഹുവിന്റെ ദിക്ര് കൊണ്ട് നിങ്ങൾ കഴിച്ച ഭക്ഷണത്തെ ദഹിപ്പിക്കുവീൻ, ഭക്ഷിച്ച വയറുമായി നിങ്ങൾ ഉറങ്ങരുത്, മനസ്സ് പരുഷമാകാൻ അതുനിമിത്തമാകും”  ഖുബ്സ് തനിയെ കഴിക്കരുതെന്ന് കല്പിച്ചു.

മൂന്നു തവണ മുറിച്ചു മുറിച്ചു ശ്വാസം വിട്ടായിരുന്നു വല്ലതും പാനം ചെയ്യുക, ഒറ്റശ്വാസത്തിൽ മോന്തുന്ന രീതി ഇല്ല. ഈമ്പിയാണ് കുടിക്കുക. “ശ്വാസം വിടാതുള്ള കുടി കരൾവീക്കം ഉണ്ടാക്കുന്നു” , അവിടുന്ന് ഉണർത്തുകയുണ്ടായി.

കുടിക്കവേ, പാത്രത്തിലേക്ക് ഊതാറില്ല. മിക്ക സമയത്തും ഇരുന്നാണ് കുടിക്കുക. എന്തെങ്കിലും തടസ്സം അതിനുണ്ടെങ്കിൽ മാത്രം നിന്നും കുടിക്കും. തണുപ്പുള്ള പാനീയം ഇഷ്ടമാണ്. ചൂടുള്ളത് താല്പര്യമില്ല. കുടിക്കുമ്പോൾ അതിൽ അൽപം ബാക്കി വെച്ച്, വലതു ഭാഗത്തുള്ള വ്യക്തിക്ക് അത് നൽകും. ഇടതു ഭാഗത്തുള്ള വ്യക്തി പ്രമുഖനോ പ്രായക്കൂടുതലുള്ള ആളോ ആണെങ്കിൽ പോലും വലതിനാണ് പ്രാധാന്യം. വലതുഭാഗത്തുള്ള

വ്യക്തിയോട് പറയും : “നിന്റെ അവകാശമാണ് ഇതിലെ ബാക്കി; നിനക്ക് തന്നെ വേണമെന്നുണ്ടെങ്കിൽ നിനക്ക് തരും”.

വയറു നിറച്ച് ഒരിക്കലും ഭക്ഷിച്ചില്ല. ഭക്ഷണം, വെള്ളം, വായു എന്നിവയ്ക്ക് തുല്യമായി ആമാശയം ഓഹരിവെച്ചു. നടന്ന് തിന്നുന്നത് ഇഷ്ടപ്പെട്ടില്ല. കിടന്നു തിന്നുന്നതും.

അനുവദനീയമായ ഭക്ഷണം, അല്ലാത്തത് എന്നിങ്ങനെ വകതിരിച്ചു. ശരീരത്തിന് അപകടം ചെയ്യുന്നത്, അവിഹിതമായി സമ്പാദിച്ചത് പൊതുവേ ഹറാം. മൃഗങ്ങളിൽ, മത്സ്യങ്ങളിൽ ചിലത് നിഷിദ്ധമായി പരിഗണിച്ചു.

# വേഷ ഭൂഷകൾ

ലിനെൻ നിർമ്മിതമോ കമ്പിളി കൊണ്ടുണ്ടാക്കിയതോ കോട്ടൻ ഉത്പന്നമോ ഏതാകട്ടെ, മിക്കപ്പോഴും കോട്ടൻ തന്നെ, അത് ഖമീസോ മേല്മുണ്ടോ അരയ്ക്ക് താഴെ ഉടുക്കുന്ന മുണ്ടോ മറ്റെന്തോ ആയാലും, ലഭ്യമായത് ധരിക്കുക. അതായിരുന്നു അവിടുത്തെ വസ്ത്ര ശീലം. ഇന്ന തരം തുണി വേണമെന്ന ശാഠ്യം ഇല്ലായിരുന്നു. പച്ചനിറമുള്ള വസ്ത്രം ഇഷ്ടമായിരുന്നു. രോമനിർമ്മിതമായ കറുത്ത പുതപ്പ് (ബുർദ) യും യമനിൽ നിർമ്മിച്ചിരുന്ന അതിന്റെ ചിത്ര വരകൾ ഉള്ള 'ഹിബ്ര' മോഡലും ജുബ്ബയും ചുവന്ന സ്യൂട്ടും, പിന്നിൽ വെട്ടുള്ളതും അര ഇടുങ്ങിയതുമായ പേർഷ്യൻ നിർമ്മിത ഫുൾ സ്ലീവ് കോട്ടും, സിമ്പിൾ ഇനം പ്ലൈൻ ഷർട്ടും, കറുത്തതും, സിൽക്ക് നാരുകൾ കൊണ്ട് അരിക് ഭംഗിയാക്കിയ ... അവിടുന്ന് പലപ്പോഴായി അണിഞ്ഞിട്ടുണ്ട്.

ഏറ്റവും ഇഷ്ടമുള്ള വസ്ത്രം ഖമീസ് ആയിരുന്നു. പാന്റ്സ് ധരിച്ചതായും ഒരു ദുർബല റിപ്പോർട്ടുണ്ട്. കൈസർ രാജാക്കന്മാരിലെ ഖുസ്രൂ ഷാ യിലേക്ക് ചേർത്ത് പേരുവിളിക്കപ്പെടുന്ന ഓപ്പൺ ടൈപ്പ് 'ഖുസ്രുവാനി' ജുബ്ബ യും ധരിച്ചിട്ടുണ്ട്.പട്ടിനാലുള്ള ഒരു മറയുണ്ടാകുമെന്നതാണ് അതിന്റെ സവിശേഷത. ഉഷ്ണ കാലത്ത് ത്വൈലസാൻ ഉപയോഗിച്ചു. ഹിജ്റ പുറപ്പെടാൻ കൽപന കിട്ടിയ അന്ന് ത്വൈലാസൻ അണിഞ്ഞിരുന്നു.

ജുമുഅക്ക് അണിയാൻ രണ്ടു തരം വസ്ത്രം ഉണ്ടായിരുന്നു. പച്ചനിറത്തിലുള്ള രോമ വസ്ത്രം (ബുര്ദ്) പെരുന്നാളിന്. വെളുത്ത തലപ്പാവും കറുത്ത തലപ്പാവും ധരിച്ചിട്ടുണ്ട്. അധിക സമയത്തും വെളുത്ത തലപ്പാവായിരുന്നു. അതിനുള്ളിൽ തൊപ്പി വെച്ചും വെക്കാതെയും

അണിയാറുണ്ട്. ചിലപ്പോൾ തൊപ്പി മാത്രം, തലപ്പാവില്ലാതെ. മിക്ക അവസരത്തിലും തലപ്പാവിന് ചുമലുകൾക്കിടയിലേക്ക് തൂങ്ങുന്ന ചെറിയൊരു വാലുണ്ടായിരുന്നു. തലയെ പ്രയാസപ്പെടുത്തുന്ന വിധത്തിലുള്ള വലിയ തലപ്പാവ് ആയിരുന്നില്ല. എന്നാൽ ചൂടും തണുപ്പും തടുക്കാൻ കഴിയാത്തത്ര ചെറുതും ആയിരുന്നില്ല. അവിടുത്തെ തലപ്പാവ് ചുറ്റുന്ന തുണി കമ്പിളി കൊണ്ടായിരുന്നെന്നും ഏഴു മുഴം നീളമുണ്ടായിരുന്നെന്നും ത്വബ്രി പറയുന്നത് സ്ഥിരീകൃതമല്ല; അങ്ങനെ ഒരു കൃത്യമായ നീളമോ വീതിയോ അതിന് കണിശമായി പാലിച്ചിട്ടില്ല. 'സഹാബ്' എന്ന് പേരുള്ള ഒരു തലപ്പാവ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമിന് ഉണ്ടായിരുന്നു.അത് പിന്നീട് അലിയാർ തങ്ങൾക്ക് സമ്മാനിച്ചു. അതും അണിഞ്ഞ് അലിയാർ തങ്ങൾ കടന്നുവരുമ്പോൾ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ പറയാറുണ്ട്: "സഹാബിനകത്ത് അതാ അലി വരുന്നു".

ഏതു വസ്ത്രം അണിയുമ്പോഴും കണങ്കാലിന് മുകളിൽ അത് ഉയർന്നു നിൽക്കും. താഴേക്ക് ഉണ്ടാകില്ല. ചിലപ്പോഴെങ്കിലും കാൽത്തണ്ട യുടെ പകുതി വരേ കാണൂ. വലതുഭാഗത്തിലൂടെ അല്ലാതെ വസ്ത്രം ധരിക്കാറില്ല. ഇടതു ഭാഗത്തിലൂടെ യല്ലാതെ അഴിക്കാറില്ല. അതായത്, ആദ്യം വലതുകൈ/വലതുകാൽ അകത്തു കടത്തിയാണ് വസ്ത്രം ശരീരത്തിൽ ഇറക്കുക/ കയറ്റുക. അണിയും നേരം, "അൽ ഹംദു ലില്ലാഹി ല്ലദീ കസാനീ.. = എന്റെ നഗ്നത മറക്കുന്ന, എനിക്ക് ഭംഗി തരുന്ന വസ്ത്രം അണിയിച്ച അല്ലാഹുവിന് സ്തുതി' എന്ന് ദൈവത്തെ വാഴ്ത്തും.

പുതിയൊരെണ്ണം അണിയുമ്പോൾ പഴയത് ധർമ്മം ചെയ്യും. മുഖ്യ വസ്ത്രത്തിനു മുകളിൽ ധരിക്കുന്ന ഒരു 'റാപ്പ്'

ഉപയോഗിച്ചിരുന്നു, കുങ്കുമ നിറത്തിലോ കാവി(=മഞ്ഞ+ചുവപ്പ്) നിറത്തിലോ ആയിരുന്നു അത്.

ഒരു വെള്ളി മോതിരം ഉണ്ടായിരുന്നു തിരുനബിക്ക്(സ്വല്ലല്ലാഹു അലൈഹി വസല്ലമ). അതിന്മേൽ ഒരുയർന്ന ഭാഗത്ത് "മുഹമ്മദുറസൂലുല്ലാഹി' എന്ന് കൊത്തിവെചിട്ടുണ്ടായിരുന്നു. അത് വലതു ചെറുവിരലിലോ ഇടത് ചെറു വിരലിലോ അണിയും. അധികവും വലതിൽ ആയിരുന്നു.മാട്ടിൻ തോൽ കൊണ്ട് നിർമ്മിക്കുന്ന സിബ്തിയ്യ തോൽചെരുപ്പും, പനനാര് കൊണ്ടുണ്ടാക്കുന്ന 'താസൂമ'നാരു ചെരുപ്പും ഖുഫ്ഫ (കാലുറ)യും അണിയാറുണ്ട്.

മൃഗത്തോല് കൊണ്ടുണ്ടാക്കിയ കവറിനകത്ത് ഈത്തപ്പന നാരുനിറച്ച കിടക്ക ഉപയോഗിച്ചിരുന്നു. രണ്ട് രണ്ടര മുഴം നീളം, ഒരു മുഴവും  ഏതാണ്ട് ഒരു ചാൺ വീതിയുമുള്ളതായിരുന്നു ആ കിടക്ക. (മിനയിലെ ടെന്റിനകത്തെ ദിനങ്ങൾ ഓർമ്മവരുന്നു). തിരുനബി സ്വല്ലല്ലാഹു അലൈഹി വസല്ലമിന ഒരു നീളൻ വിരി ഉണ്ടായിരുന്നു. അതാണ് വിരിച്ചു കൊടുക്കുക. അതിന്റെ മടക്ക് അടിയിലേക്ക് ചുരുട്ടി വെക്കും. മിക്കപ്പോഴും ഈത്തപ്പായ യിലാണ് ഉറക്കം. അതുപോലെ കാലി മണ്ണിലും. കിടക്കാൻ ഒരുക്കിയ സൌകര്യത്തെ ഒരിക്കൽപോലും 'കുറച്ചു' കണ്ടില്ല. വിരിച്ചുകൊടുത്താൽ അതിൽ ചായും. ഇല്ലേ, നിലത്താ കിടക്കും.

സുഗന്ധവസ്തുക്കൾ  വല്ലാതെ ഇഷ്ടപ്പെട്ടിരുന്നു. കാണിച്ചാൽ വേണ്ടെന്നു പറഞ്ഞില്ല. ചീത്ത മണം തീരെ പൊറുപ്പിക്കില്ല. വിലയേറിയ സുഗന്ധം തന്നെ ഉപയോഗിച്ചു, കസ്തൂരിയും സുക്കും(?) പൂശാറുണ്ട്. കർപ്പൂരവും ഊദും പുകയിക്കാറുണ്ട്. ഓരോ കണ്ണിലും മൂന്നു തവണ 'ഇസ്മിദ്' കണ്മഷിയിടുന്ന പതിവുണ്ട്. ..

# ലൗഹിലെ അറിവുകൾ

“നിശ്ചയമായും താങ്കൾക്കു നാം വ്യക്തമായ തുറസ്സ് തുറന്നിരിക്കുന്നു” ഭൂമിശാസ്ത്രപരമായ വിജയം മാത്രമല്ല, ഈ തുറസ്സ്. അതിലേറെ വൈജ്ഞാനികമാണ്. സൃഷ്ടികളുടെ അറിവിന്റെ പരിധി എത്രയാണോ, ആ പരിധി സ്പർശിച്ച ഒരേയൊരു വ്യക്തി മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലം മാത്രമാണ്. മഹാകവി ബൂസ്വൂരി തന്റെ വിശ്രുതമായ ബുർദയിൽ “ഖലം ലൗഹിൽ അടയാളപ്പെടുത്തിയ അറിവുകൾ സകലം അങ്ങയുടെ അറിവിന്റെ പരിധിയിൽ വരുന്നു” എന്ന് പാടുന്നു. ?!!

ആദ്യ സൃഷ്ടിയാണ് ഖലം. ഇമാം തിർമിദി ഖദ്ർ അധ്യായത്തിൽ ഉദ്ധരിച്ച ഒരു ഹദീസിൽ(2159), ഖലമിനെ കുറിച്ച് ഇങ്ങനെ പറയുന്നു: “അല്ലാഹുവിന്റെ ആദ്യത്തെ പടപ്പാണ് ഖലം. അതിനോട് എഴുതാൻ അല്ലാഹു ആവശ്യപ്പെട്ടു. ‘എന്താണ് എഴുതുക?’ ‘ഖദ്ർ= എന്റെ പ്ലാനിങ്ങുകൾ എല്ലാം എഴുതുക. അങ്ങനെ, ഖലം മുമ്പുണ്ടായതും അനന്തകാലത്തോളം ഇനിയുണ്ടാകാൻ പോകുന്നതുമായ സകല സംഗതികളും എഴുതിവെച്ചു”. ഇങ്ങനെ എഴുതപ്പെട്ട പ്രതലത്തെ ലൌഹ് എന്ന് വിളിക്കുന്നു.

അല്ലാഹു സുബ്ഹാനഹൂ വ തആലാ ആദം നബി അലൈഹിസ്സലാമിന് സർവ്വവിധ ‘നാമങ്ങൾ’ പഠിപ്പിച്ചു. “വ അല്ലമ...” (സൂറ അൽ ബഖറ/ 31). യൂസുഫ് നബി അലൈഹിസ്സലാമിന് സ്വപ്നവ്യാഖ്യാനം പഠിപ്പിച്ചു(സൂറ യൂസുഫ്/101). ഈസാ നബി അലൈഹിസ്സലാമിന് “കിതാബ്, ഹിക്മത്ത്, തൌറാത്ത്, ഇൻജീൽ പഠിപ്പിച്ചു” (ആലു ഇമ്രാൻ/48). എന്നാൽ, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമക്ക് എന്തു പഠിപ്പിച്ചു? “അവൻ താങ്കൾക്ക്

അറിയാത്തതെല്ലാം പഠിപ്പിച്ചു. താങ്കൽക്കുമേലുള്ള അല്ലാഹുവിന്റെ അധിക പരിഗണന പണ്ടേ വലുതാണ്”(നിസാ /113).

പ്രവാചകന്മാരിലാർക്കും ലഭിക്കാത്ത ജ്ഞാനത്തിന്റെ സപ്താകാശങ്ങളും അപ്പുറവും അല്ലാഹു സുബ്ഹാനഹു വ തആലാ സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമക്ക് തുറന്നുവെച്ചു. ഇമാം തിർമിദി റിപ്പോർട്ട് ചെയ്തതും ഇമാം ബുഖാരി സ്വഹീഹ് ആണെന്ന് സ്ഥിരീകരിച്ചതുമായ ഒരു സംഭവം ഇങ്ങനെ:

മുആദ് ബ്നു ജബൽ റളിയല്ലാഹു അന്ഹു പറയുന്നു: ഒരിക്കൽ, സ്വുബ്ഹ് ആദ്യ സമയത്ത് നിസ്കരിക്കാതെ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ഞങ്ങളെ കാത്തിരുത്തി. സൂര്യൻ വെളിപ്പെടാനായോ എന്ന് ഞങ്ങൾക്ക് തോന്നുന്നത്ര സമയത്തോളം. അത്രക്കായപ്പോൾ അവിടുന്ന് പൊടുന്നനെ ഒരുങ്ങി നിസ്കരിക്കാൻ തുടങ്ങി. നിസ്കാരം പതിവുപോലെ നീണ്ടില്ല, പെട്ടെന്ന് അവസാനിച്ചു. സലാം ചൊല്ലി നിസ്കാരം അവസാനിപ്പിച്ച ഉടനെ അവിടുന്ന് ഉച്ചത്തിൽ വിളിച്ചു പറഞ്ഞു: “എല്ലാവരും അവിടത്തന്നെ ഇരിക്കുക”. എന്നിട്ട് ഞങ്ങളിലേക്ക് തിരിഞ്ഞു നിന്ന് പറഞ്ഞു: ‘നിങ്ങളെ ഇത്ര നേരം സുബ്ഹ് നിസ്കാരം തുടങ്ങാതെ കാത്തിരുത്തിയത് എന്തിനാണെന്ന് അറിയാമോ, ഞാനത് പറയാൻ പോകുകയാണ്. ഞാൻ രാത്രിയിൽ എഴുന്നേറ്റ് വുളു ചെയ്ത് കുറെ സമയം നിസ്കരിച്ചു. നിസ്കാരത്തിൽ ഉറക്കം തൂങ്ങാൻ തുടങ്ങിയപ്പോൾ അതവസാനിപ്പിച്ചു, ഞാൻ മയക്കത്തിൽ വീണു. അപ്പോഴതാ, അല്ലാഹു തബാറക വ തആലായെ അതിസുന്ദര രൂപത്തിൽ കാണുന്നു! ‘മുഹമ്മദ്’, എന്നെ വിളിച്ചു. ‘ലബ്ബൈക്’, ഞാൻ വിളികേട്ടു. ‘എന്തിനാ ഉന്നതലോകത്തെ മലക്കുകൾ

വാഗ്വാദം നടത്തുന്നത്?'. 'എനിക്കറിയില്ലല്ലോ റബ്ബേ'. ചോദ്യവും ഉത്തരവും മൂന്നു തവണ ആവർത്തിച്ചു. അപ്പോൾ അല്ലാഹു തന്റെ കൈപത്തി( ആലങ്കാരിക അർത്ഥത്തിൽ എടുക്കുക, അല്ലാഹുവിന് അവയവങ്ങളില്ലല്ലോ!) എന്റെ എന്റെ ഇരു തോളുകളിൽ വെക്കുന്നതായിട്ടാണ് ഞാൻ കണ്ടത്. എന്റെ മാറിടത്തിൽ ആ വിരലുകളുടെ ശീതള സ്പർശം അനുഭവപ്പെട്ടു. അപ്പോൾ എനിക്ക് സർവ്വ സംഗതികളും വെളിപ്പെട്ടു, ഞാൻ അവ അറിഞ്ഞു."

'മുഹമ്മദ്'

'ലബ്ബൈക്, യാ റബ്ബി'

'എന്തിനാണ് ആ ഉന്നത മലക്കുകൾ തർക്കിക്കുന്നത്?

'കഫ്ഫാറാത്ത് സംബന്ധമായിട്ടാണ്'

'അതെന്താ സംഗതി?'

'ജമാഅത്ത് നിസ്കാരത്തിനുവേണ്ടി നടന്നുവരുന്നവരുടെ ചുവടുകൾ, പ്രയാസ ഘട്ടത്തിലെ പൂർണ്ണ വുളൂ, നിസ്കാര ശേഷം മസ്ജിദിൽ ഇരിപ്പ് തുടരൽ എന്നീ കർമ്മങ്ങളെ കുറിച്ച്..'

'മറ്റെന്തോ കാര്യം?'

'അതേ, ആവശ്യക്കാർക്ക് ഭക്ഷണം നൽകൽ, സൗമ്യമായ ഭാഷണം, ആളുകൾ ഉറങ്ങവേ രാത്രിയിലെ നിസ്കാരം എന്നിവയെ കുറിച്ചാണ്'

'ശരി, താങ്കൾക്ക് എന്താ വേണ്ടതെന്നു വെച്ചാ ചോദിച്ചോളൂ'

“അല്ലാഹുവേ, നന്മകൾ ചെയ്യാനുള്ള ഉതവി നൽകണേ, തിന്മകൾ ഒഴിക്കാനും. സാധു ജനങ്ങളെ സ്നേഹിക്കാനും. നീ എനിക്ക് പൊറുത്തു തരികയും എന്നെ അനുഗ്രഹിക്കുകയും ചെയ്യേണമേ. ജനങ്ങളെ മൊത്തം നശിപ്പിക്കാൻ നീ ഉദ്ദേശിക്കുന്നുവെങ്കിൽ, നശിക്കപ്പെട്ടവരുടെ ഗണത്തിൽ പെടുത്താതെ അതിനു മുന്നേ എന്നെ നിന്നിലേക്ക് എടുക്കേണമേ. നിന്നോടുള്ള സ്നേഹം, നിന്നെ സ്നേഹിക്കുന്നവരോടുള്ള സ്നേഹം, നിന്റെ സ്നേഹത്തിലെക്ക് നയിക്കുന്ന കര്മ്മങ്ങളോടുള്ള സ്നേഹം പ്രദാനം ചെയ്യണേ.”

നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ പറയുന്നു: “ഈ പ്രാർത്ഥന സത്യമാണ്. അത് പഠിക്കുവീൻ , പിന്നെ പഠിപ്പിക്കുവീൻ’.

അല്ലാഹു സുബ്ഹാനഹുവ തആലാ അവനിഷ്ടപ്പെടുന്ന ദൂതന്മാർ തുടങ്ങിയ മഹാ വ്യക്തിതത്വങ്ങൾക്ക് മാത്രമല്ലേ അദൃശ്യ ജ്ഞാനം തുറന്നു കൊടുക്കൂ.(സൂറ ജിന്ന്/ 26,27)

ഭൂമി ചുരുക്കി ഒതുക്കി കാണിച്ചു കൊടുത്തു. രണ്ടറ്റങ്ങളും ഇരിന്നിടത്തിരുന്ന് കണ്ടു. പരലോകത്തെ ഹൌള് ഉഹുദിൽ വെച്ച് കാണുന്നു.

ഒരിക്കൽ, സൂര്യ ഗ്രഹണ നിസ്കാര ശേഷം നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ചെയ്ത പ്രസംഗം മഹതി ആഇശ റളിയല്ലാഹു അന്ഹായിൽ നിന്നും ബുഖാരി(86), മുസ്ലിം(905) റിപ്പോർട്ട് ചെയ്യുന്നുണ്ട്. “ ഇത്രകാലം എനിക്ക് കാണിക്കപ്പെടാത്തതെന്തെല്ലാം ഉണ്ടോ, അവയെല്ലാം ഈ നില്പിൽ ഞാൻ കാണുന്നു, സ്വർഗ്ഗവും നരകവും പോലും. മസീഹു ദ്ദജ്ജാൽ വരുന്ന കാലം വരെ നടക്കാനുള്ളതെല്ലാം..” ഒരുവേള സ്വഹാബത്ത് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയോട് അന്വേഷിച്ചു: ‘അങ്ങ്

നിന്നനിൽപിൽ എന്തോ പറിച്ചെടുക്കാൻ മുന്നോട്ടായുന്നതും പിന്നെ ഭയന്നപോലെ പുറകിലേക്ക് വലിയുന്നതും കണ്ടല്ലോ?!". അപ്പോൾ അവിടുന്ന് കാര്യം വ്യക്തമാക്കി: അതെ, ഞാൻ സ്വർഗ്ഗം കണ്ടപ്പോൾ അതിലെ ഒരു പഴക്കുല പറിക്കാൻ ആഞ്ഞതാണ്, പിന്നെ നരകവും കണ്ടു, ഇന്നത്തെപ്പോലെ ബീഭത്സമായ രൂപത്തിൽ ഞാൻ നേരത്തെ കണ്ടിട്ടേയില്ല". (ബുഖാരി/ 1052 + മുസ്‌ലിം/ 907)

നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയ്ക്ക് സ്വർഗ്ഗത്തിലോ നരകത്തിലോ സ്വകർമ്മഫലമായി പ്രവേശിക്കുവാൻ യോഗ്യത നേടുന്നവരുടെ സമ്പൂർണ്ണ ലിസ്റ്റ് ഇവിടെ വെച്ചുതന്നെ നൽകപ്പെട്ടിട്ടുണ്ട്. ഒരിക്കൽ രണ്ടു ഫയലുകളുമായി നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ വന്നുകൊണ്ട് ചോദിച്ചു:

"അറിയാമോ ഇവ എന്താണെന്ന്?".

"അങ്ങ് പറയാതെ എങ്ങനെ അറിയാൻ!"

" ഇതാ, ഈ വലതു കയ്യിൽ ഉള്ളത് സ്വർഗ്ഗത്തിലെത്തുന്നവരുടെ പേരുകൾ. അവരുടെ വംശവും വിലാസവും പൂർണ്ണമായും ഇതിലുണ്ട്. ലിസ്റ്റിന്റെ ഒടുവിൽ വരയിട്ടിരിക്കുന്നു, ഇനി ഒരാളും കൂടാനില്ല, കുറയാനുമില്ല".

"ഇടതു കയ്യിൽ ഇതിൽ നരകത്തിലെത്തുന്നവരുടെ സമ്പൂർണ്ണ വിവരങ്ങളാണ്. ഇതിലും ലിസ്റ്റ് ക്ലോസ് ചെയ്തു കഴിഞ്ഞിരിക്കുന്നു".

അവർ ചോദിച്ചറിഞ്ഞു: " അപ്പൊ ഇനി കർമ്മങ്ങൾ കൊണ്ടെന്ത് ഫലം?! എല്ലാം തീരുമാനിക്കപ്പെട്ടില്ലേ?!"

അവിടുന്ന് വിശദീകരിച്ചു: “പോസിറ്റീവായി ചിന്തിക്കൂ, വിവേകപൂർവ്വം പ്രവർത്തിക്കൂ (സദ്ദിദൂ വ ഖാരിബൂ); സ്വർഗ്ഗത്തിലേക്കുള്ളവൻ അതിനുതകുന്ന കർമ്മം ചെയ്തു കൊണ്ടേ മരിക്കൂ, നരകത്തിലേ ക്കുള്ളവനും തഥൈവ”.

ത്രികാല ജ്ഞാനിയായ അല്ലാഹു മുൻകൂട്ടി മനസ്സിലാക്കിയ ആ ലിസ്റ്റിൽ താൻ എതിലാണെന്ന് അജ്ഞാതമായതിനാൽ, ഓരോരുത്തരും എവിടേക്ക് പോകാൻ ആഗ്രഹിക്കുന്നുവോ അതിനനുസരിച്ച് പ്രവർത്തിക്കുക. ഒരു കാര്യം ഉറപ്പ്: വർത്തമാനകാലത്ത് ഏതു നിലയിൽ ആണെങ്കിലും ശരി സ്വർഗ്ഗത്തിലേക്ക് എത്തുന്നവൻ അതിനുള്ള കർമ്മവും നരകത്തിലേക്ക് എത്തുന്നവൻ അതിനുള്ള കർമ്മവും ചെയ്തേ ഒടുങ്ങൂ. അനർഹമായോ അക്രമമായോ സ്വർഗ്ഗ നരകപ്രവേശം ഉണ്ടാകില്ലെന്ന് അവൻ ഉറപ്പു നൽകിയിട്ടുണ്ട്, നമ്മുടെ അവകാശമല്ലെങ്കിലും.!!

# ഫാഖന്നബിയ്യീന...

സയ്യിദുനാ ദാവൂദ് നബി അലൈഹിസ്സലാമിന്, ഉലയിൽ ഉരുക്കാതെ ഇരുമ്പ് മാവുപോലെ കുഴക്കാനും അതുകൊണ്ട് ആവശ്യമായ ആയുധങ്ങളും ഉപകരണങ്ങളും നിർമ്മിക്കാനും അല്ലാഹു സുബ്ഹാനഹു വ തആലാ സിദ്ധി നൽകി, അതൊരു ബയ്യിനത്ത് ആയിരുന്നു. ഇരുമ്പ് ആവശ്യമായ താപം നൽകാതെ തന്നെ ദ്രവരൂപം പ്രാപിക്കുന്നു എന്നതാണ് ഇവിടെ അത്ഭുതം, ഇരുമ്പ് മറ്റൊരു വസ്തുവാകുന്നില്ല. എന്നാൽ, സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ കടുപ്പം ഇല്ലാത്ത ഒരു വസ്തുവെ കടുപ്പമേറിയ ഇരുമ്പാക്കി മാറ്റുകയായിരുന്നു. ഈത്തപ്പനത്തണ്ട് ഇരുമ്പായി മാറുമ്പോൾ, ഒന്ന് മറ്റൊരു പ്രകൃതത്തിലേക്ക് മാറുകയാണ്! ഉക്കാശ റളിയല്ലാഹു അന്ഹുവിനു ബദ്ര് പോർക്കളത്തിൽ വെച്ചു സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ നൽകിയ ആയുധം എന്തായിരുന്നു?! ഈത്തപ്പനക്കുലയുടെ തണ്ട്!! " ഇതാ, ഇതോണ്ട് വെട്ടൂ". നൽകിയ വസ്തുവെന്തെന്നു നോക്കാതെ, ഉക്കാശ ബദറിൽ നന്നായി "വാൾ" ചുഴറ്റി. സാധാരണ ഒരു വാൾ ആയല്ല അത് മാറിയത്! നല്ല തിളക്കം, നല്ല ബലം, അതിനപ്പുറം ചുഴറ്റുമ്പോൾ ആവശ്യാനുസരണം നീളം കൂടലും കുറയലും!! യുദ്ധം കഴിഞ്ഞുപോകുമ്പോൾ ഉക്കാശ റളിയല്ലാഹു അന്ഹു ആ തണ്ട് അവിടെ ഉപേക്ഷിച്ചു പോരുകയായിരുന്നില്ല. അത് സൂക്ഷിച്ചുവെച്ചു. തുടർന്നുള്ള പോരാട്ടങ്ങളിലെല്ലാം അത് വാളായി ത്തന്നെ ഉപയോഗിച്ചു, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ യുടെ വിയോഗാനന്തരം , മൂർത്തദ്ദുകളുമായുള്ള പോരാട്ടത്തിൽ ആ വാളുമായി അദ്ദേഹം പങ്കെടുത്തു, അവിടെ ശഹീദായി. (ബൈഹഖി/ ദലാഇൽ, അബൂ നുഐം+ ഇബ്നു സഅദ്/ത്വബഖാത്ത്)

ബദ്രിൽ തന്നെയായിരുന്നു സലമത്ത് ബ്നു ഹുറൈശ് റളിയല്ലാഹു അന്ഹുവിന്റെ വാൾ പൊട്ടിപ്പോയത്, അതിന്റെ പിടി മാത്രം അദ്ദേഹത്തിന്റെ കയ്യിൽ അവശേഷിച്ചു. ഓടിച്ചെന്നു നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയോട് പ്രശനം അവതരിപ്പിച്ചു. ഉടനെ, ഒരു തണ്ട് സംഘടിപ്പിച്ചു സലമത്തിനു കൊടുക്കുന്നു: “ഇതുകൊണ്ട് വെട്ടിക്കോളൂ”. വെട്ടും തട്ടും തടവുമായി മുന്നേറിയ സലമത്ത് റളിയല്ലാഹു അന്ഹു ആ രണാങ്കണത്തിൽ ശഹീദായി. മരം, (എന്ന് പറയാൻ പോലുമില്ലല്ലോ തണ്ട്,) ഇരുമ്പാവുകയായിരുന്നു!!

മരത്തണ്ട് ടോർച് ആയ സംഭവം ഇതിനോടൊപ്പം വെക്കാം. ഖത്താദത്ത് ബ്നു നുഅ്മാൻ റളിയല്ലാഹു അന്ഹുവാണ് അതിന് സാക്ഷി. കൂരിരുൾ തിങ്ങിയ ഒരു രാത്രിയിൽ അദ്ദേഹം ‘നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയോടൊപ്പം നിസ്കരിക്കാൻ എത്താമായിരുന്നു’ എന്ന ഉദ്ദേശ്യത്തോടെ പുറത്തിറങ്ങി. ഭയചകിതനായി മസ്ജിദിൽ എങ്ങനെയോ എത്തി. അവിടെ എത്തിയ ഉടനെ, ആകാശത്ത് മിന്നൽ പിണർ ഉണ്ടായി. അതിന്റെ വെളിച്ചത്തിൽ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ഖതാദ യെ തിരിച്ചറിഞ്ഞു, തിരിച്ചും. “എന്തിനേ, ഇപ്പോ ഈ ഇരുട്ടത്ത് ഇങ്ങോട്ടു പോന്നു?!”, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയുടെ ആശ്ച്ചര്യോക്തി. “എന്റെ ഉമ്മയും ബാപ്പയുമാണ! അങ്ങയോടൊപ്പം അൽപ സമയം സഹവസിച്ച് ആനന്ദിക്കാം എന്ന് കരുതിയാണ് ഇങ്ങോട്ടിറങ്ങിയത്”, ഖതാദയുടെ മറുപടി. “എന്നാൽ, ഇതാ ഈ തണ്ട് കയ്യിവേച്ചോ, ഒരു കാവലിന്.
പുറത്തിറങ്ങിയാൽ നിന്റെ മുന്നിലും പിന്നിലും പത്തുപത്ത് വിളക്കുകൾ തെളിച്ചപോലെ അത് കത്തും. ആ പിന്നേയ്, വീട്ടിലെത്തിയാൽ, വീട്ടു മൂലയിൽ കറുകറുത്ത മരുപ്പാമ്പിനെ കണ്ടാൽ, ഒച്ചുണ്ടാക്കാതെ ഇതോണ്ട്

തല്ലിക്കോ,ട്ടോ". അപ്രകാരമെല്ലാം സംഭവിച്ചു. (ഇമാം അഹ്മദ്/ മുസ്നദ്/ 3- 65)

സയ്യിദുനാ സുലൈമാൻ നബി അലൈഹിസ്സലാമിന് അല്ലാഹു സുബ്ഹാനഹു വ തആലാ ഒരുപാട് അധികാരങ്ങൾ നൽകി. അത് അദ്ദേഹം ചോദിച്ചു വാങ്ങിയതാണ് (സൂറ സ്വാദ്/35). ഭൂമിയുടെയും അതിലെ മനുഷ്യരുടെയും മേലുള്ള ആധിപത്യം മാത്രമല്ല, കാറ്റും വായും അദ്ദേഹത്തിന്റെ അധികാര പരിധിയിൽ അല്ലാഹു ഉൾപ്പെടുത്തി. അവ അദ്ദേഹം നിർദ്ദേശിക്കുന്ന സമയത്ത്, ദിശയിലേക്ക്, വേഗതയിൽ അടിച്ചു വീശുന്നു. നിർമ്മാണ രംഗത്തും മുങ്ങൽ മേഖലയിലും വിദഗ്ദ്ധരായ, നാട്ടിലെ അധോലോക പിശാചുക്കളെയും കീഴ്പ്പെടുത്തിക്കൊടുത്തു. മനുഷ്യരും ജിന്നും പക്ഷി മൃഗാദികളും അദ്ദേഹത്തിന്റെ ഭരണീയർ തന്നെ! യൂസുഫ് നബി അലൈഹിസ്സലാമിന് അദ്ദേഹം ചോദിച്ചതിനുത്തരമായി മിസ്വർ ഭൂമികയിലെ കലവറകളുടെ അധികാരം നൽകി(സൂറ യൂസുഫ്/55). മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയ്ക്ക് ഇതിലേറെ വ്യാപകമായ അധികാരം ഓഫർ ഉണ്ടായിരുന്നു. മലക്ക് ഇസ്രാഫീൽ അലൈഹിസ്സലാമിനെ അല്ലാഹു ഓഫർ സന്ദേശവുമായി അയച്ചു. "അങ്ങയുടെ പരാധീനത കേട്ട് അല്ലാഹു അയച്ചതാണ് എന്നെ. ഭൂമിയിലെ സകല നിധികളുടെയും താക്കോലുകൾ എന്റെ പക്കലുണ്ട്. തിഹാമ (= മക്ക, മദീന അടങ്ങിയ വിശാല ഭൂ ഭാഗം, മലബാർ എന്നപോലെ)യിലെ മലകൾ ഓരോന്നും മരതകമായും മുത്തു രത്നങ്ങളായും സ്വർണ്ണമായും വെള്ളിയായും താങ്കൾ വിളിച്ചേടത്ത് വരും. രാജകീയ ഭാവമുള്ള നബിയാകണോ, ദാസ ഭാവമുള്ള നബിയാകണോ?! തെരഞ്ഞെടുക്കാം "(ത്വബ്രാനി). "പച്ച വെൽവെറ്റ്പട്ടു പുതച്ച, വെളുപ്പ് കറുപ്പ് പുള്ളികളുള്ള ഒരു ഒട്ടകപ്പുറത്ത് എനിക്കുണ്ടൊരിക്കൽ ദുൻയാവിലെ

കലവറകൾ ഒന്നടങ്കം കൊണ്ടു വന്നുക്ക്ണ്" നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ കൌതുകത്തോടെ തുറന്നു പറഞ്ഞതും കാണാം. (അഹ്മദ്/ 3-328). വിയോഗത്തിനു നാളുകൾക്കു മുമ്പ് ഇക്കാര്യം ഒരിക്കൽ കൂടി അവിടുന്ന് പ്രഖ്യാപിച്ചു. ആണ്ടറുതിയിലെ സന്ദർശനത്തിനു വിരാമം കുറിച്ചുകൊണ്ട്, ഉഹുദ് രക്തസാക്ഷികളോട് അവസാന യാത്ര പറഞ്ഞശേഷം, കൂടിനിൽക്കുന്ന അനുയായികളോട് അവിടുന്ന് ഉൽബോധിപ്പിച്ചു: "ഞാൻ നേരത്തെ പോകുകയാണ്, എന്നാലും ഞാൻ നിങ്ങളുടെ സാക്ഷിയാണ് ട്ടോ. അല്ലാഹുവാണ! ഞാൻ അന്ത്യനാളിലെ എന്റെ ഹൌള് (മധുരപാനീയ ശേഖരണി) ഇപ്പോൾ ഞാൻ കാണുന്നു. ഭൂമി ആസകലമുള്ള കലവറകളുടെ താക്കോൽ എനിക്ക് നൽകപ്പെട്ടിരിക്കുന്നു. അല്ലാഹുവാണ! നിങ്ങൾ എനിക്കു ശേഷം ബഹുദൈവ വിശ്വാസം സ്വീകരിക്കുമെന്ന ഭയം എനിക്കൊട്ടുമില്ല. എന്നാൽ, എനിക്ക് (എന്റെ സമുദായത്തിന്)തുറക്കപ്പെടുന്ന കലവറകൾ ക്ക് വേണ്ടി നിങ്ങൾ പരസ്പരം മത്സരിക്കുമെന്ന ഭയം എനിക്കുണ്ട്. അങ്ങനെ, മുൻ കാല സമുദായം സ്വയം നശിച്ചത്പോലെ നിങ്ങളും നാശമടയുമെന്നും ഞാൻ ഭയക്കുന്നു."(ബുഖാരി/ 1344, മുസ്ലിം/ 2296).

പക്ഷേ, ഭൗമികമായ ഇത്തരം അധികാരങ്ങൾ അവിടുന്ന് തെരഞ്ഞെടുത്തില്ല. ഒരു വിനീത ദാസനായി ജീവിക്കാൻ ഇഷ്ടപ്പെട്ടു. ഒരു രാജ്യ ഭരണം എങ്ങനെ എന്ന് കാണിച്ചു കൊടുക്കാൻ മാത്രം മദീന യുടെ അധികാരിയായി പ്രവർത്തിച്ചു. അപ്പോഴും ആ ജീവിതം രാജകീയമായിരുന്നില്ല, കുടിലിലെ ദുർബലനായ ഒരെളിയ ദാസന്റെ രീതിയിലായിരുന്നു. നിലത്ത് ഒറ്റക്കാലിൽ കുത്തിയിരുന്നു കൊണ്ടായിരുന്നു ഭക്ഷണം കഴിച്ചത്. ഈത്തപ്പനപായയിലായിരുന്നു കിടത്തം. അവിടുത്തെ വെളുത്തു ചുവന്ന മേനിയിൽ പായയുടെ അടയാളം

തെളിഞ്ഞു കാണുമായിരുന്നു. കൈ എത്തും ഉയരമേ അവിടുത്തെ കൊട്ടാര ത്തിനുണ്ടായിരുന്നുള്ളൂ. പുതയ്ക്കാനും വിരിക്കാനും ചിലപ്പോൾ മറയ്ക്കാനും ഒരേ ഒരു തുണി. പാത്രങ്ങൾ വളരെ കുറവ്.

അധികാരം തെരഞ്ഞെടുത്തില്ല എന്നുപറഞ്ഞാൽ, അധികാരം ഇല്ല എന്നല്ല. വിനിയോഗത്തിനു നിന്നില്ല. നിയമനം അവിടെ നിലനിൽക്കുന്നു, ഏതു രീതിയും നബി സ്വല്ലല്ലാഹു അലൈഹി വസല്ലമക്ക് തെരഞ്ഞെടുക്കാം.

സുലൈമാൻ നബി അലൈഹിസ്സലാമിന് ഒരു പകലിൽ രണ്ടു മാസത്തെ വഴിദൂരം സഞ്ചരിക്കാമായിരുന്നു, കാറ്റത്ത്. എന്നാൽ, തിരുദൂതർ സ്വല്ലല്ലാഹു അലൈഹി വസല്ലമ ഇസ്രാ മിഅ്റാജ് രാവിൽ ആ റെക്കോർഡ് തകർത്തു. "എനിക്ക് അല്ലാഹു ഭൂമിയെ ചുരുട്ടി ചുരുക്കി ത്തന്നിരിക്കുന്നു, അതിനാൽ, ഭൂമിയുടെ രണ്ടറ്റവും ഞാൻ കാണുന്നു" എന്ന് തുറന്നു പറയുകയുണ്ടായി അവിടുന്ന് (മുസ്ലിം/ 2889). കാറ്റിന്റെ സഹായമില്ലാതെ, സഞ്ചരിച്ചു നോക്കിക്കാണേണ്ട കാര്യമില്ലാതെയാണിത്. "ഒരിക്കൽ എനിക്ക് മറകൾ ഉയർത്തി ഭൗതിക ലോകത്തെ മൊത്തം കാട്ടിത്തന്നു. അപ്പോൾ നടക്കുന്നതും ഉയിർപ്പ് നാള് വരെ ഇനി നടക്കാൻ പോകുന്നതുമായ സകല സംഭവങ്ങളും ഞാൻ നോക്കിക്കണ്ടു, ഈ ഉള്ളം കയ്യിലെ വസ്തുവെപ്പോലെ", എന്ന് വെളിപ്പെടുത്തിയതും അവിടുന്നു തന്നെ.(ത്വബ്രാനി+ മജ്മഉസ്സവാഇദ് 8- 287)).

സുലൈമാൻ നബി അലൈഹിസ്സലാമിന് ജിന്നുകളുടെയും പക്ഷി മൃഗാദികളുടെയും സഹായം ഏർപ്പെടുത്തിയപ്പോൾ, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമക്ക് ആകാശഭൂമിയിലെ സകല വസ്തുക്കളും സഹായ സൈന്യമായി (= ജുനൂദ്)തയ്യാറാക്കപ്പെട്ടിരുന്നു (സൂറ ഫത്ഹ്/ 3-8). അതിൽ കാറ്റും മഴയും മണലും മലക്കുകളും

പല ഘട്ടങ്ങളിൽ പ്രത്യേക സഹായത്തിനായി എത്തിയിട്ടുണ്ട്. ബദ്രിൽ അയ്യായിരം മലക്കുകൾ ഇറങ്ങിയത് , അഹ്സാബ് യുദ്ധത്തിൽ കാറ്റും മലക്കുകളും എത്തിയത് , ബദ്രിൽ പിടി മണ്ണ് എറിഞ്ഞത് അത്തരം സഹായങ്ങളിൽ പെട്ടതാണ്. ഹിജ്റയുടെ പശ്ചാത്തലത്തിൽ വീട് വളഞ്ഞവരെ ഒരു പിടി മണ്ണ് ഊതി എറിഞ്ഞു കൊണ്ടായിരുന്നു പ്രതിരോധിച്ചത്. അവരുടെ മുഖത്തുപോയി മണ്ണ് കണ്ണിൽ എറിഞ്ഞതല്ല. അത് സാധ്യവുമല്ല. കാരണം അവർ എഴുപത് പേർ ഉണ്ടായിരുന്നു. നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ഒരു പിടി മണ്ണെടുത്ത് ഊതുന്നു, വീടിനകത്ത് നിന്ന് വട്ടത്തിൽ പാറ്റി എറിയുന്നു. പുറത്ത് നിൽക്കുന്നവരുടെ കണ്ണ് മറയുന്നു, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ വീടിറങ്ങി പോകുന്നു. കാലത്ത് അവർ നോക്കിയപ്പോൾ അവിടെ സ്വല്ലല്ലാഹു അലൈഹി വസല്ലമയെ കാണുന്നില്ല! അതാണ് സംഭവിച്ചത്. ആകാശ ഭൂമിയിൽ ഉള്ളതെല്ലാം നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ സേവിക്കാനുള്ള അല്ലാഹുവിന്റെ സൈന്യങ്ങൾ മാത്രം.

# ബയ്യിനത്തും ബയ്യിനാത്തും

"നാം നമ്മുടെ ദൂതന്മാരെ വ്യക്തമായ ദൃഷ്ടാന്തങ്ങൾ (ബയ്യിനാത്ത്) നൽകിയാണ് അയച്ചിരിക്കുന്നത്" (ഹദീദ്/25) എന്ന് പ്രസ്താവിച്ച അല്ലാഹു, സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ കുറിച്ച് "വ്യക്തമായ ദൃഷ്ടാന്തം" (ബയ്യിനത്ത്) എന്നു തന്നെ വിശേഷിപ്പിക്കുന്നു, സൂറ ബയ്യിനയിൽ. മറ്റു പ്രവാചകരുടെ പക്കൽ ബയ്യിനത്ത് നൽകുകയായിരുന്നു, എന്നാൽ, സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലം സ്വയം ഒരു ബയ്യിനത്ത് ആകുന്നു എന്നു സാരം..

സയ്യിദുനാ ഇബ്രാഹീം അലൈഹിസ്സലാം വിഗ്രഹങ്ങൾ തച്ചുടച്ചത് കോടാലി ഉപയോഗിച്ചായിരുന്നു. വലിയ വിഗ്രഹങ്ങൾ ഒറ്റക്ക് തന്നെ തന്റെ കോടാലി കൊണ്ട് അദ്ദേഹം തകർത്തുകളഞ്ഞു. (സൂറ അൻബിയാ/ 57, 58 + സ്വാഫ്ഫാത്ത്/ 93). എന്നാൽ സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലം മക്ക ഫത്ഹ് നാളിൽ കഅബക്ക് ചുറ്റും അകത്തും ഉണ്ടായിരുന്ന വിഗ്രഹങ്ങൾ തകർത്തത്, ആയുധം കൊണ്ടായിരുന്നില്ല. അവിടുത്തെ തൃക്കരങ്ങളിൽ ഒരു ഈത്തപ്പഴക്കുല യുടെ തണ്ട് മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഓരോ വിഗ്രഹത്തിനരികിലും ചെന്ന് "വ ഖുൽ ജാഅൽ ഹഖു വ...." എന്ന സൂക്തം ഉരുവിട്ടുകൊണ്ട്, ഈത്തപ്പനത്തണ്ട് വിഗ്രഹത്തിനു നേരെ ചൂണ്ടുന്നു, ഓരോന്നായി നിലം പൊത്തുന്നു.. മുന്നൂറ്റി അറുപത് വിഗ്രഹങ്ങൾ ഉണ്ടായിരുന്നു അവിടെ. "നബിയോരേ പറയുക: സത്യം വന്നെത്തി. മിഥ്യ തകരുകയും ചെയ്തു. നിശ്ചയം മിഥ്യ പണ്ടേ തകർക്കപ്പെടാനുള്ളതാണ്" എന്ന സാരം ഉൾക്കൊള്ളുന്നതായിരുന്നു, സൂറ ഇസ്രാ/81 ലെ പ്രസ്തുത സൂക്തം. (ബുഖാരി/ 2478, മുസ്ലിം/1781)

ഖന്ദഖ് വരെ ഒന്ന് വരാമോ, ബാറാഉബ്നു ആസിബ്, ഔഫ് റളിയല്ലാഹു അന്ഹുമാ അവരുടെ അനുഭവം പങ്കുവെക്കുന്നത് കേൾക്കാം.

“സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ഞങ്ങളോട് ഖന്ദഖിൽ കിടങ്ങ് കുഴിക്കാൻ നിർദ്ദേശിച്ചു. ഞങ്ങൾ കുഴിച്ചു കുഴിച്ചു മുന്നോട്ടുപോകവേ, ഒരു പാറ. വല്ലാത്ത പാറ. കോടാലി പ്രയോഗം കൊണ്ട് ഫലം നാസ്തി. കോടാലി തെന്നിത്തെറിക്കുകയാണ്. ഞങ്ങൾ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയോട് പരിഭവപ്പെട്ടു. നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ അവിടെ വന്നു, തന്റെ വസ്ത്രം ഊരിവെച്ച്, ആ പാറയുടെ മുകളിൽ കയറി. പിക് ആക്സ് എടുത്ത് ‘ബിസ്മില്ലാഹ്’. പാറയുടെ ഒരു ഭാഗം , ഏതാണ്ട് മൂന്നിലൊന്ന് വരും, പിളർന്ന് വീണു. അപ്പോൾ അവിടുന്ന് പറയുന്നുണ്ടായിരുന്നു: “ അല്ലാഹു അക്ബർ, ശാം പ്രദേശത്തിന്റെ താക്കോലുകൾ അല്ലാഹു എനിക്ക് നൽകിക്കഴിഞ്ഞു. അല്ലാഹുവാണ ! ശാം ഭരണ കൂടത്തിന്റെ “ചെങ്കോട്ട” ഇതാ ഞാനിപ്പോൾ ഇവിടെ നിൽക്കേ കാണുന്നു”..

നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ രണ്ടാമതും കോടാലി ഉയർത്തി താഴ്ത്തി: “ബിസ്മില്ലാഹ്”. പാറയുടെ നടുക്കഷ്ണവും അതാ ഇളകി വീണു! അവിടുന്ന് വിളംബരം ചെയ്തു: “അല്ലാഹു അക്ബർ! പേർഷ്യൻ സാമ്രാജ്യത്തിന്റെ താക്കോലുകളും ഇതാ അല്ലാഹു എനിക്ക് തന്നിരിക്കുന്നു, അവിടത്തെ മദാഇൻ കേന്ദ്രവും “വൈറ്റ് ഹൗസും” ഞാനിതാ കാണുകയാണ്”.

നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ മൂന്നാമതും പിക് ആക്സ് പ്രയോഗിച്ചു: ‘ബിസ്മില്ലാഹ്’. പാറയുടെ അവശേഷിക്കുന്ന ഭാഗവും അടിതെറ്റി വീണു! അവിടുന്ന്

വിളംബരം ചെയ്തു:" അല്ലാഹു അക്ബർ! യമൻ രാജ്യത്തിന്റെ താക്കോലുകളും ഇതാ നൽകിയിരിക്കുന്നു, സ്വൻആ നഗര കാവാടം എനിക്ക് മുന്നിൽ മലർക്കെ തുറക്ക പ്പെട്ടത് ഞാനിതാ കാണുന്നു".. (ഇമാം അഹ്മദ്/ മുസ്നദ്/ 4-303). കാഴ്ചക്ക് പാറ യായിരുന്നു പൊട്ടിച്ചത്, പക്ഷേ അങ്ങകലെയുള്ള അക്രമ രാഷ്ട്രങ്ങളുടെ തലമണ്ട തകർക്കുകയായിരുന്നു അവിടുന്ന്.

സയ്യിദുനാ മൂസാ നബി അലൈഹിസ്സലാം നൈൽ നദി പിളർത്തിയത് തന്റെ കയ്യിലെ അത്ഭുത വടി കൊണ്ടടിച്ചിട്ടായിരുന്നുവെങ്കിൽ, സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലം ആകാശത്ത് ഉദിച്ചു നിൽക്കുന്ന ചന്ദനെ പിളർത്തിയത് ആംഗ്യം കൊണ്ടായിരുന്നു. (സൂറ ഖമർ+ ബുഖാരി/3636, മുസ്‌ലിം/ 2800). ആദ്യം പിളര്ത്തിയതും, ഫറോവയും സൈന്യവും നദീ മധ്യത്തിൽ എത്തിയപ്പോൾ നദിയെ പൂർവ്വ സ്ഥിതിയിലാക്കിയതുമായ ദൃഷ്ടാന്തം വീക്ഷിക്കാൻ ആളുകൾ ഇല്ലായിരുന്നെങ്കിൽ, പതിനാലാം രാവിലെ പൂർണ്ണചന്ദ്രൻ പിളർന്ന രംഗം അറേബ്യ മുഴുവൻ കാണുകയുണ്ടായി. ചന്ദ്രനെ പിളർത്താമോ എന്ന് വെല്ലുവിളിച്ച വലീദ് ബിനുൽ മുഗീറ, അബൂ ജഹ്ൽ, നള്റുബ്നിൽ ഹര്സ് തുടങ്ങിയ മക്കാ മുശ്രിക്ക് നേതാക്കളുടെ കണ്ണു തള്ളിപ്പോയി!. ഇവിടെയും നബി സ്വ സ്വയം ഒരു ബയ്യിനത്ത് ആവുകയായിരുന്നു.

സൂറ ബഖറ/ 60 ൽ വ്യക്തമാകുന്ന പോലെ, മൂസാനബി അലൈഹിസ്സലാം പാറയെ തന്റെ അത്ഭുത വടി കൊണ്ട് തല്ലിയപ്പോഴാണ്, അതിൽ നിന്നും പന്ത്രണ്ട് കൊച്ചരുവികൾ ഒഴുകിയത്. പന്ത്രണ്ടു വീട്ടുകാർ ഓരോ കൈത്തോടുകൾ സ്വന്തമാക്കി. എന്നാൽ, സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയുടെ വിരലുകൾക്കിടയിൽ

നിന്നായിരുന്നു നിലയ്ക്കാത്ത ജലപ്രവാഹം ഉണ്ടായത്. ആയിരത്തി അഞ്ഞൂറ് പേർക്ക് അംഗ ശുദ്ധി വരുത്താനും കുടിക്കാനും കുളിക്കാനും മതിയായിരുന്നു അത്. അവർ ഒരു ലക്ഷം പേർ ഉണ്ടെങ്കിൽ പോലും അവിടെ കുത്തി ഒഴുകിയ ജലം മതിയാകുമായിരുന്നുവെന്ന് അനുഭവസ്ഥരായ സ്വഹാബികൾ വെളിപ്പെടുത്തുന്നു. മൂസാ നബിയുടെത് പാറയിൽ നിന്നായിരുന്നു. പാറക്കുള്ളിൽ ജല നിധി ഉണ്ടാകാം. എന്നാൽ, സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയുടെ വിരലുകൾക്കിടയിൽ നിന്നായിരുന്നു ആ ഒഴുക്ക് ?! ഹുദൈബിയ്യയിൽ വെച്ചായിരുന്നു സംഭവം.(ബുഖാരി/3576).

ഭൂമിയിലെ ഏറ്റവും മഹത്ത്വ മേറിയ ജലം ഇതായിരുന്നു. അത് കുടിക്കാൻ മഹാഭാഗ്യം ലഭിച്ച സ്വഹാബികൾ എത്ര അനുഗ്രഹീതർ!! ഇസ്മായിൽ നബി അലൈഹിസ്സലാമിന്റെ ശരീരസ്പർശവും പിന്നീട് സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയുടെ വിശുദ്ധ തുപ്പുനീർ കലർന്നതുമായ സംസം ജലമാണ് അടുത്ത സ്ഥാനത്ത്.

സയ്യിദുനാ മൂസാ അലൈഹിസ്സലാമിന് അല്ലാഹു സുബ്ഹാനഹു വ തആലാ നൽകിയ മറ്റൊരു ബയ്യിനത്തായിരുന്നു അവിടുത്തെ മിന്നിത്തിളങ്ങുന്ന വലത് കൈ. സാധാരണ ഉപയോഗത്തിൽ കൈ സാധാരണ പോലെ. ദൃഷ്ടാന്തം ആവശ്യമുള്ളപ്പോൾ അത് ഇടത് കക്ഷത്തിൽ വെച്ച് പുറത്തെടുക്കും, അപ്പോഴതാ ആ കൈ വെട്ടിത്തിളങ്ങുന്നു!!.(ത്വാഹാ/22).എന്നാൽ സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയുടെ സ്ഥിതിയോ?! അവിടുത്തെ തിരുമുഖം എപ്പോഴും ജ്വലിച്ചുകാണുന്നു, സൂര്യൻ ആ മുഖത്ത് ഉദിച്ചപോലെ. (അബൂ ഹുറൈറ റ/ മുസ്നദ്/380/2 , ദാരിമി/) . അത്

ഗൌരവ സമയത്ത് ആയിരിക്കണം. ചിലപ്പോ പൌർണ്ണമിയെപോലെ പൂനിലാവ് പെയ്യുന്നു, (ബുഖാരി/3552 + ശമാഇൽ തിർമിദി). മഹതി ആഇശ റളിയല്ലാഹു അന്ഹാ തിരുമുഖത്തു നിന്നും ദര്ശിച്ചതെല്ലാം പൂനിലാവ് ആയിരുന്നു. " ജനങ്ങളിൽ വെച്ച് ഏറ്റവും സുന്ദര മുഖമായിരുന്നു റസൂലുല്ലാഹിയുടെത്; ഏറ്റവും തിളക്കമുള്ള നിറവും. പതിനാലാം രാവിലെ പൂർണ്ണ ചന്ദ്രനോടല്ലാതെ അവിടുത്തെ മുഖ കമലത്തെ ഒരാൾക്കും സാദൃശ്യപ്പെടുത്താൻ കഴിയില്ല", മഹതി അനുസ്മരിക്കുന്നു(അബൂ നുഐം). സ്നേഹഭാവത്തിൽ ആയിരിക്കണം അങ്ങനെ. അവിടുത്തെ തിരുദന്തങ്ങൾ മാടത്തിൽ നിന്നും കുറെ വിളക്കുകൾ കത്തുന്നപോലെ.(ദലാഇൽ, ബൈഹഖി).

അല്ലാഹു ജല്ല ജലാലുഹു ത്വൂർ പർവ്വതത്തിൽ വെച്ച് താനുമായി സംസാരിക്കാൻ അവസരം നൽകിക്കൊണ്ട് സയ്യിദുനാ മൂസാ നബി അലൈഹിസ്സലാമിനെ ബഹുമാനിച്ചു.(അഅ്റാഫ്/ 143). ഇബ്രാഹീം നബി അലൈഹിസ്സലാമിനെ ആത്മീയമായി, ശാരീരികമായി അല്ല, ഉയരങ്ങളിലെത്തിച്ചു കൊണ്ടായിരുന്നു "ആകാശ ഭൂമികളുടെ ഭരണ രഹസ്യകേന്ദ്രങ്ങൾ കാണിച്ചു കൊടുത്തത്" (അൻആം/75). ഇബ്രാഹീം നബി അലൈഹിസ്സലാം അല്ലാഹുവിന്റെ 'ഖലീൽ' ആയിരുന്നു (സൂറ നിസാ /135). എന്നാൽ, സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ അല്ലാഹുവിന്റെ ഹബീബ്' ആകുന്നു. 'ഖലീലി'നേക്കാൾ ഉയർന്ന പദവി. "അറിയണേ, ഞാൻ അല്ലാഹുവിന്റെ ഹബീബ് ആകുന്നു, അതിലും വലിയ മഹിമ ഇല്ലതന്നെ'(തിർമിദി/3620). അതിനാൽ, അല്ലാഹു സുബ്ഹാനഹു വ തആലാ ഹബീബുമായി സംഭാഷണം ചെയ്യാൻ ഭൂമിയിൽ ഒരിടവും തെരഞ്ഞെടുത്തില്ല, അത്യുന്നതങ്ങളിൽ, സ്ഥലമെന്ന

പരികല്പനയുടെ 'അതിർത്തിയിലെ ദേവദാരു' വിനപ്പുറം, അവരിരുവർക്കു മാത്രം അറിയാവുന്ന, മനസ്സിലാകുന്ന ഒരിടത്ത്. മൂസാ അലൈഹിസ്സലാം വെളിച്ചത്തിന് മറയിൽ വെച്ചായിരുന്നു പ്രപഞ്ച നാഥനുമായി സംസാരിച്ചത്. ആ വെളിച്ചം കണ്ട മാത്രയിൽ തന്നെ അവിടുന്ന് ആത്മ നിയന്ത്രണം വിട്ടുപോയി (+ തിർമിദി/ 3076). എന്നാൽ, പ്രവാചക പ്രഭു, മിഴികൾ തെന്നാതെ, ആത്മ നിയന്ത്രണം കൈവിടാതെ (സൂറ നജ്മ്/ 16,17) അവനുമായി സംഭാഷണം ചെയ്തു. "അവൻ ഉദ്ദേശിച്ചതൊക്കെയും തന്റെ അടിമയ്ക്ക് ബോധനം നൽകി" (ഫ ഔഹാ ഇലാ അബ്ദിഹീ മാ ഔഹാ). "നമ്മുടെ ദൃഷ്ടാന്തങ്ങൾ കാണിച്ചു കൊടുക്കാൻ" ആയിരുന്നല്ലോ ആ ഉഡ്ഡയനം. അപ്രകാരം, "തന്റെ റബ്ബിന്റെ മഹാദൃഷ്ടാന്തം അവിടുന്ന് കണ്ടു". സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമക്ക് അല്ലാഹു സുബ്ഹാനഹു വ തആലാ സ്വർഗ്ഗത്തിൽ എത്തിയാൽ ഉണ്ടാകുന്ന അവസ്ഥ ഭൂമിയിൽ വെച്ചു തന്നെ സംവിധാനിച്ചു. മൂസാ നബി അലൈഹിസ്സലാമിന് ആ ഷോക്ക് മാറാൻ ദിവസങ്ങളെടുത്തു, എന്നാൽ, സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ഭൂമിയിൽ ഇറങ്ങിയ ഉടനെ അനുയായികളുമായി അനുഭവം പങ്കുവെക്കുകയായിരുന്നു.

# ഹബീബും ഖലീലും

ഇബ്രാഹീം നബി അലൈഹിസ്സലാം അല്ലാഹുവിന്റെ 'ഖലീൽ' ആയിരുന്നു (സൂറ നിസാ /135). എന്നാൽ, സയ്യിദുനാ മുഹമ്മദ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ അല്ലാഹുവിന്റെ ഹബീബ്' ആകുന്നു. 'ഖലീലി'നേക്കാൾ ഉയർന്ന പദവി. "അറിയണേ, ഞാൻ അല്ലാഹുവിന്റെ ഹബീബ് ആകുന്നു, അതിലും വലിയ മഹിമ ഇല്ലതന്നെ'(തിർമിദി/3620).

ഇബ്രാഹീം അലൈഹിസ്സലാം തനിക്ക് അല്ലാഹു അന്ത്യ നാളിൽ പൊറുത്തു തരുമെന്ന അഭിലാഷം പ്രകടിപ്പിക്കുന്ന വരികൾ ഖുർആനിൽ കാണാം.(സൂറ ശുഅറാ/82). "താങ്കളുടെ നേരത്തെ ഉള്ളതും ഇനി വരാനുള്ളതുമായ ദോഷങ്ങൾ നാം പൊറുത്തു തന്നു" എന്ന വിളംബരം ഭൂമിയിൽ വെച്ചുതന്നെ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ അല്ലാഹു സുവിശേഷിച്ചതും വിശുദ്ധ ഖുർആനിൽ കാണാം(സൂറ ഫത്ഹ്/2). "അവരെ പുനർ ജനിപ്പിക്കപ്പെടുന്ന നാളിൽ എന്നെ വഷളാക്കല്ലേ" എന്ന് യാചിക്കുന്നു ഇബ്രാഹീം നബി അലൈഹിസ്സലാം. എന്നാൽ, " ആ നബിയേയും, വിശ്വസിച്ചുകൊണ്ട് അവിടുത്തോടൊപ്പം കഴിയുന്ന ആളുകളെയും അല്ലാഹു ഹതാശരാക്കാത്ത ആ ദിനം" എന്നിങ്ങനെ സുവിശേഷിക്കുകയാണ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ (സൂറ തഹ്രീം/8). ഖലീൽ ചോദിക്കുന്നു, ഹബീബിന് ചോദിക്കാതെ കൊടുക്കുന്നു."എന്നെയും മക്കളെയും ഞങ്ങൾ വിഗ്രപൂജ ചെയ്യുന്നതിൽ നിന്നും അകറ്റണേ" എന്ന് ഖലീൽ പ്രാർഥിക്കുന്നു. "നിശ്ചയമായും, നബിയുടെ വീട്ടുകാരേ, നിങ്ങളിൽ നിന്നും (വിഗ്രഹപൂജാദി) മ്ലേച്ഛ വൃത്തികൾ എടുത്തുനീക്കുവാനാണ് അല്ലാഹു ഉദ്ദേശിച്ചിരിക്കുന്നത്" (സൂറ അഹ്സാബ്/33) എന്ന്

ഹബീബിനെ അറിയിക്കുന്നു. ഖലീൽ മക്കളുടെ കാര്യം ചോദിച്ചപ്പോൾ, ഭാര്യമാരും മക്കളും മരുമക്കളും അടങ്ങുന്ന 'വീട്ടുകാരെ' മുഴുവൻ ഉൾപ്പെടുത്തി ക്കൊണ്ടാണ് ഹബീബ് സ്വല്ലല്ലാഹു അലൈഹിവസല്ലമയുടെ കാര്യത്തിൽ പ്രസ്താവന. "എന്റെ നാഥാ, എനിക്ക് ഓശാരമായി ജ്ഞാനപ്പൊരുളുകൾ തരണേ, എന്നെ സജ്ജനങ്ങളുടെ ഗണത്തിൽ ചേർക്കണേ" (സൂറ ശുഅറാ/83) എന്ന് ഖലീൽ പ്രാർഥിച്ചപ്പോൾ, ഹബീബിനു ലഭിച്ച നിർദ്ദേശം, "തീർച്ചയായും, എന്റെ രക്ഷാധികാരി അല്ലാഹുവാകുന്നു, അവനത്രെ (ഹകീമായ= ജ്ഞാനപ്പൊരുളുകൾ നിറഞ്ഞ) സത്യ വേദം അൽപാൽപമായി ഇറക്കിത്തന്നത്, അവൻ സജ്ജനങ്ങളെ ഏറ്റെടുക്കുന്നു"( സൂറ അഅ്റാഫ്/ 196) എന്ന് വിളംബരപ്പെടുത്താനായിരുന്നു. സജ്ജനങ്ങളുടെ നേതാവാണ് ഹബീബ് എന്നിതിലൂടെ അറിയിക്കുകയായിരുന്നു. ഖലീൽ അല്ലാഹുവിനോട് ചോദിച്ചത് : "പിൽക്കാലത്ത് വരുന്നവർക്കിടയിൽ സ്തുതിക്കപ്പെടുന്നവനാക്കണേ എന്നെ" (സൂറ ശുഅറാ/ 84).ആ പ്രാർത്ഥനക്ക് ഉത്തരം ലഭിച്ചു. ഇപ്പോഴും വിശ്വാസികൾ അവരുടെ നിസ്കാരങ്ങളിൽ ഇബ്രാഹീമിയ്യ സ്വലാത്ത് ചൊല്ലി ഖലീലിനെ സ്മരിക്കുന്നു. ഹജ്ജ് കർമ്മങ്ങളിൽ അവിടുത്തെ ഓർക്കുന്നു. ജീവിത രംഗങ്ങൾ പുനരാവിഷ്കരിക്കുന്നു. എന്നാൽ ഹബീബിനോട് ഇങ്ങോട്ട് സുവിശേഷിച്ചത് നോക്കൂ: " താങ്കളുടെ സ്മരണ നാം ഉയർത്തിയിരിക്കുന്നു" (സൂറ ശറഹ്). "എന്നെ സ്മരിക്കുമ്പോൾ താങ്കളും സ്മരിക്കപ്പെടുന്നു" എന്ന ദിവ്യ സുവിശേഷവും കാണാം, ഖുദ്സീ ഹദീസിൽ.

ഇബ്രാഹീം നബി അലൈഹിസ്സലാമിനെ ആത്മീയമായി, ശാരീരികമായി അല്ല, ഉയരങ്ങളിലെത്തിച്ചു കൊണ്ടായിരുന്നു "ആകാശ ഭൂമികളുടെ ഭരണ രഹസ്യകേന്ദ്രങ്ങൾ കാണിച്ചു കൊടുത്തത്" (അൻആം/75). അല്ലാഹു സുബ്ഹാനഹു വ തആലാ ഹബീബുമായി

സംഭാഷണം ചെയ്യാൻ ഭൂമിയിൽ ഒരിടവും തെരഞ്ഞെടുത്തില്ല, അത്യുന്നതങ്ങളിൽ, തന്റെ തിരു ചാരത്ത് കൊണ്ടുപോകുകയായിരുന്നു..

ഖലീൽ ചോദിക്കുന്നു, ഹബീബിന് ചോദിക്കാതെ കൊടുക്കുന്നു എന്ന വ്യത്യാസം പ്രകടമാണ്.

ഇബ്രാഹീം അലൈഹിസ്സലാം തനിക്ക് അല്ലാഹു അന്ത്യ നാളിൽ പൊറുത്തു തരുമെന്ന അഭിലാഷം പ്രകടിപ്പിക്കുന്ന വരികൾ ഖുർആനിൽ കാണാം.(സൂറ ശുഅറാ/82). “താങ്കളുടെ നേരത്തെ ഉള്ളതും ഇനി വരാനുള്ളതുമായ ദോഷങ്ങൾ നാം പൊറുത്തു തന്നു” എന്ന വിളംബരം ഭൂമിയിൽ വെച്ചുതന്നെ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ അല്ലാഹു സുവിശേഷിച്ചതും വിശുദ്ധ ഖുർആനിൽ കാണാം(സൂറ ഫത്ഹ്/2).

“അവരെ പുനർ ജനിപ്പിക്കപ്പെടുന്ന നാളിൽ എന്നെ വഷളാക്കല്ലേ” എന്ന് യാചിക്കുന്നു ഇബ്രാഹീം നബി അലൈഹിസ്സലാം. എന്നാൽ, “ ആ നബിയേയും, വിശ്വസിച്ചുകൊണ്ട് അവിടുത്തോടൊപ്പം കഴിയുന്ന ആളുകളെയും അല്ലാഹു ഹതാശരാക്കാത്ത ആ ദിനം” എന്നിങ്ങനെ സുവിശേഷിക്കുകയാണ് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ (സൂറ തഹ്രീം/8).

.”എന്നെയും മക്കളെയും ഞങ്ങൾ വിഗ്രപൂജ ചെയ്യുന്നതിൽ നിന്നും അകറ്റണേ” എന്ന് ഖലീൽ പ്രാർഥിക്കുന്നു. “നിശ്ചയമായും, നബിയുടെ വീട്ടുകാരേ, നിങ്ങളിൽ നിന്നും (വിഗ്രഹപൂജാദി) മ്ലേച്ഛ വൃത്തികൾ എടുത്തുനീക്കുവാനാണ് അല്ലാഹു ഉദ്ദേശിച്ചിരിക്കുന്നത്” (സൂറ അഹ്സാബ്/33) എന്ന് ഹബീബിനെ അറിയിക്കുന്നു. ഖലീൽ മക്കളുടെ കാര്യം ചോദിച്ചപ്പോൾ, ഭാര്യമാരും മക്കളും മരുമക്കളും അടങ്ങുന്ന ‘വീട്ടുകാരെ’ മുഴുവൻ ഉൾപ്പെടുത്തി ക്കൊണ്ടാണ്

ഹബീബ് സ്വല്ലല്ലാഹു അലൈഹിവസല്ലമയുടെ കാര്യത്തിൽ പ്രസ്താവന.

“എന്റെ നാഥാ, എനിക്ക് ഓശാരമായി ജ്ഞാനപ്പൊരുളുകൾ തരണേ, എന്നെ സജ്ജനങ്ങളുടെ ഗണത്തിൽ ചേർക്കണേ” (സൂറ ശുഅറാ/83) എന്ന് ഖലീൽ പ്രാർഥിച്ചപ്പോൾ, ഹബീബിനു ലഭിച്ച നിർദ്ദേശം, “തീർച്ചയായും, എന്റെ രക്ഷാധികാരി അല്ലാഹുവാകുന്നു, അവനത്രെ (ഹകീമായ= ജ്ഞാനപ്പൊരുളുകൾ നിറഞ്ഞ) സത്യ വേദം അൽപാൽപമായി ഇറക്കിത്തന്നത്, അവൻ സജ്ജനങ്ങളെ ഏറ്റെടുക്കുന്നു”( സൂറ അഅ്റാഫ്/ 196) എന്ന് വിളംബരപ്പെടുത്താനായിരുന്നു. സജ്ജനങ്ങളുടെ നേതാവാണ് ഹബീബ് എന്നിതിലൂടെ അറിയിക്കുകയായിരുന്നു.

ഖലീൽ അല്ലാഹുവിനോട് ചോദിച്ചത് : “പിൽക്കാലത്ത് വരുന്നവർക്കിടയിൽ സ്തുതിക്കപ്പെടുന്നവനാക്കണേ എന്നെ” (സൂറ ശുഅറാ/ 84).ആ പ്രാർത്ഥനക്ക് ഉത്തരം ലഭിച്ചു. ഇപ്പോഴും വിശ്വാസികൾ അവരുടെ നിസ്കാരങ്ങളിൽ ഇബ്രാഹീമിയ്യ സ്വലാത്ത് ചൊല്ലി ഖലീലിനെ സ്മരിക്കുന്നു. ഹജ്ജ് കർമ്മങ്ങളിൽ അവിടുത്തെ ഓർക്കുന്നു. ജീവിത രംഗങ്ങൾ പുനരാവിഷ്കരിക്കുന്നു. എന്നാൽ ഹബീബിനോട് ഇങ്ങോട്ട് സുവിശേഷിച്ചത് നോക്കൂ: “ താങ്കളുടെ സ്മരണ നാം ഉയർത്തിയിരിക്കുന്നു” (സൂറ ശറഹ്). “എന്നെ സ്മരിക്കുമ്പോൾ താങ്കളും സ്മരിക്കപ്പെടുന്നു” എന്ന ദിവ്യ സുവിശേഷവും കാണാം, ഖുദ്സീ ഹദീസിൽ.

ഒടുവിൽ, അന്ത്യനാളിൽ, ശഫാഅത്ത് തേടി വരുന്നവരോട് ഖലീൽ തുറന്നു പറയും: “ഞാൻ ഇതിനർഹനല്ല. വളരെ പിന്നിൽ നിൽക്കേണ്ട ഖലീൽ മാത്രമാണ് ഞാൻ” (മുസ്ലിം/ 195)

മൂസാ നബി അലൈഹിസ്സലാം പ്രാർഥിച്ചു: “എന്റെ രക്ഷിതാവേ, എനിക്കെന്റെ ഹൃദയം വിശാലമാക്കിത്തരൂ” (ത്വാഹാ/25). എന്നാൽ ഹബീബിനെ കുറിച്ച് അല്ലാഹു പറഞ്ഞു: “താങ്കളുടെ ഹൃദയം നാം താങ്കൾക്ക് വിശാലമാക്കി തന്നില്ലയോ?”

# മരിക്കാത്ത ജീവിതം

തിരുദൂതർ സ്വല്ലല്ലാഹു അലൈഹിവസല്ലം അനുദിനം ജീവിക്കുകയാണ്; അനുനിമിഷം. ശരീരമല്ലാതെ മറ്റൊന്നും ഇല്ലാതായിട്ടില്ല. ആ ശരീരത്തിനാവശ്യമായ നിയമങ്ങളും. ജീവിതകാലത്തും ഈ നിമിഷത്തിലും അവിടത്തെ സമാജം അനുകരിക്കേണ്ടതും അനുധാവനം ചെയ്യേണ്ടതുമായ യാതൊന്നും നാടുനീങ്ങിയിട്ടില്ല. ആദർശം, സംസ്കാരം, ഹാവ ഭാവങ്ങൾ പോലും.. അവിടുത്തെ നടത്തവും ഇരുത്തവും കിടപ്പും ചിരിയും കോപവും .. എല്ലാമെല്ലാം ഇപ്പോഴും ഭൂമിയിൽ മരിക്കാതെ നിലകൊള്ളുന്നു.

ബുഖാരിയുടെയും മുസ്ലിമിന്റെയും സ്വഹീഹുകളിൽ 'സ്വഹാബത്തിന്റെ മഹത്വം' അദ്ധ്യായത്തിൽ വന്ന ഒരു സംഭവം. സ്വഹാബി പ്രമുഖനായ അബൂ മൂസൽ അശ്അരി റളിയല്ലാഹു അന്ഹു തന്റെ അനുഭവം പങ്കുവെക്കുന്നത് പരിശോധിച്ചു നോക്കൂ..

ഒരുദിനം, വീട്ടിൽ വെച്ച് വുളു ചെയ്ത ശേഷം, 'ഇന്ന് മുഴുസമയം നബി സ്വല്ലല്ലാഹു അലൈഹി വസല്ലമിനോടൊപ്പം വിനിയോഗിക്കാൻ' ഞാൻ നേർച്ചയാക്കി. ഞാൻ മസ്ജിദിലേക്ക് പുറപ്പെട്ടു. അവിടെ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ തിരക്കിയപ്പോൾ, 'അരീസ്' തോട്ടത്തിനു നേരെ ചൂണ്ടി ആരോ ഒരാൾ 'ഇതാ ആ വഴിക്ക് പോകുന്നത് കണ്ടു' എന്ന് പറഞ്ഞു. ഒരു കിണർ അടങ്ങുന്ന ചെറിയ കൃഷിത്തോട്ടമായിരുന്ന 'അരീസ്'. കാലടയാളം പിന്തുടർന്ന് ആ വഴിക്ക് ഞാൻ പോയി നോക്കി. അവിടെ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ കണ്ടു, ഒരു വശത്തേക്ക് നീങ്ങി വുളു എടുക്കുകയായിരുന്നു. കാത്തുനിന്നു. വുളു കഴിഞ്ഞ് അവിടുന്ന് കണങ്കാൽ കാലു തൂക്കിയിട്ട് കിണർ പടിന്മേൽ

ഇരുന്നു. കണങ്കാലുകൾ പുറത്തുകാണാം. അരികിൽ ചെന്ന്, സലാം പറഞ്ഞു. മടക്കി. “ഞാൻ അങ്ങയുടെ ഗേറ്റ് കീപ്പർ ആയി നില്ക്കാൻ ആഗ്രഹിക്കുന്നു”. അവിടുന്ന് സമ്മതിച്ചു. ഈത്തപ്പനത്തടി കൊണ്ട് നിർമ്മിച്ചതായിരുന്നു തോട്ടവാതിൽ. അങ്ങനെയിരിക്കെ, ഒരാൾ വാതിൽക്കലെത്തി. എന്റെ സഹോദരൻ ആകുമെന്നാണ് ഞാൻ വിചാരിച്ചത്. അവൻ വുളു എടുത്തുകൊണ്ടിരി ക്കുമ്പോഴാണ് ഞാൻ ഇങ്ങോട്ട് വേഗം വന്നത്. വരുമ്പോൾ ഞാൻ അവനോടു പറഞ്ഞിട്ടുണ്ടായിരുന്നു: ‘എന്റെ കൂടെ പോരൂ, നമുക്ക് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ ഖിദ്മത്ത് ചെയ്ത് ഈ ദിനം ധന്യമാക്കാം’. അല്ലാഹു എന്റെ സഹോദരന് മഹാ ഭാഗ്യം വിധിചിട്ടുണ്ടെങ്കിൽ അവനിവിടെ എത്തും എന്ന് മനസ്സിൽ ആഗ്രഹിച്ച് ആഗതനോട് ചോദിച്ചു: “ആരാ?’. വാതിലിനു പുറത്തു നിന്നും മറുപടി വന്നു: ‘അബൂബകർ ആണേ’. ‘ദ പ്പോ വരാട്ടോ, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയോട് സമ്മതം ചോദിച്ചാട്ടെ’. ഞാൻ തിരു ചാരത്ത് ചെന്നു. ‘അബൂബകർ വന്നിരിക്കുന്നു, വാതിൽ തുറന്നു കൊടുക്കണോ?’ നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ സമ്മതിച്ചു: ‘തുറന്നു കൊടുക്കൂ, അബൂബകറിനു സ്വർഗ്ഗം ലഭിക്കുമെന്ന സന്തോഷം അറിയിക്കൂ’.

അബൂബകർ റളിയല്ലാഹു അന്ഹു കടന്നു വന്നു, തിരുചാരത്തു വന്ന് സലാം പറഞ്ഞു, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ യുടെ അരികിൽ ഇരുന്നു. അവിടുന്ന് ഇരുന്നിരുന്ന പോലെ കിണർ പടിയിൽ കാൽ തൂക്കി, കണങ്കാൽ കാണിച്ചു കൊണ്ട്!!

വാതില്ക്കൽ മറ്റൊരാൾ വന്നു, ശബ്ദം ഉണ്ടാക്കി. ‘ആരാ?’. ‘ഇത് ഉമർ’. ‘ഒന്ന് നിക്ക് ട്ടോ, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ യോട് ചോദിച്ച് ഉടൻ വരാം’. നബി സ്വല്ലല്ലാഹു

അലൈഹി വസല്ലമ അനുവദിച്ചു: 'വരാൻ പറ, ഉമറിനു സ്വർഗ്ഗം സുവിശേഷിക്കൂ'. ഉമർ റളിയല്ലാഹു അന്ഹു കയറി വന്ന്, ഉപചാരങ്ങൾക്ക് ശേഷം, കിണർ പടിയിൽ കയറി ഇരുന്നു!! അബൂബകർ റളിയല്ലാഹു അന്ഹുവിനോട് ചേർന്ന്. നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ യുടെ മറു ഭാഗത്തല്ല. കാൽ തൂക്കി, കണങ്കാൽ കാണുന്ന വിധം ത്തന്നെ ഇരിപ്പ്.

മറ്റൊരാൾ കൂടി വാതിൽക്കലെത്തി. 'ഉസ്മാൻ'. സമ്മതം കിട്ടി. ഇത്തവണ സ്വർഗ്ഗ സുവിശേഷ ആശംസ വ്യത്യാസമുണ്ട്. 'നേരിടാൻ പോകുന്ന പരീക്ഷണങ്ങൾ ക്ഷമിക്കുന്നതിന് പകരമായി സ്വർഗ്ഗം ലഭിക്കുമെന്ന് സുവിശേഷം അറിയിക്കൂ" എന്നായിരുന്നു അത്. തുറന്നു കൊടുത്തു, സുവിശേഷിച്ചു. അതുകേട്ടപ്പോൾ 'അല്ലാഹുവേ ക്ഷമ തരണേ' എന്ന് പ്രാർഥിച്ച്, തിരുചാരത്ത് വന്ന്, ഉപചാരങ്ങൾക്ക് ശേഷം, അവർക്ക് അഭിമുഖമായി മറു ഭാഗത്ത് ഇരുന്നു. കാൽ തൂക്കിയും കണങ്കാൽ കാണുംവിധവും തന്നെ!!

(നബി സ്വല്ലല്ലാഹു അലൈഹി വസല്ലമക്ക് ശേഷം ഖിലാഫത്ത് ക്രമം, വഫാത്ത്, അവരുടെ ഖബ്ര് വരാൻ പോകുന്ന മാതൃക എന്നീ സൂചനകൾ ഈ സംഭവത്തിൽ നിന്നും വായിച്ചെടുത്ത താബിഉകള്ണ്ട് . ഉസ്മാൻ റളിയല്ലാഹു അന്ഹുവിന്റെ ഖബ്ര് മറ്റുള്ളവരുടെ മുന്ഭാഗത്ത് ബഖീഇൽ ആണല്ലോ).

സ്വഹാബികളുടെ ഇത്തിബാഇന്റെ, 'അന്ധമായ അനുകരണ'ത്തിന്റെ ഉദാഹരണം നമ്മെ അത്ഭുതപ്പെടുത്തും. കിണറിൻമേൽ ഇരിക്കുമ്പോൾ, നബി സ്വല്ലല്ലാഹു അലൈഹി വസല്ലമയെ അനുകരിച്ച് മേൽ പ്രകാരം ഇരിക്കണമെന്ന് ഒരാൾ ചിന്തിച്ചാൽ അത് നിരുൽസാഹപ്പെടുത്തേണ്ട കാര്യമില്ല.

ഒരുദാഹരണം കൂടി കാണാം. സയ്യിദുനാ അലി റളിയല്ലാഹു അന്ഹുവാണ് കഥാപാത്രം. അദ്ധേഹം ഒരു വാഹനമൃഗത്തിനു പുറത്തുകയറി യാത്രക്കൊരുങ്ങുകയാണ്. കാൽ കയറ്റിവെച്ച് മൂന്നു തവണ 'ബിസ്മില്ലാഹ്' പറഞ്ഞു. ഇരുത്തം ശരിയാക്കി 'അൽഹംദു ലില്ലാഹ്, സുബ്ഹാന ല്ലദീ...' ചൊല്ലി. തുടർന്ന്, 'അൽഹംദു ലില്ലാഹ്, അൽഹംദു ലില്ലാഹ്, അൽഹംദു ലില്ലാഹ്, അല്ലാഹു അക്ബർ, അല്ലാഹു അക്ബർ, അല്ലാഹു അക്ബർ, സുബ്ഹാനക ഇന്നീ ഖദ്ളലംത്തു നഫ്സീ ഫഗ്ഫിർലീ, ഫഇന്നഹൂ ലാ യഗ്ഫിറുദ്ദുനൂബ ഇല്ലാ അന്ത' എന്ന് ചൊല്ലുകയും എന്നിട്ടൊന്ന് ചിരിക്കുകയും ചെയ്തു. 'അതെന്തേ ചിരിച്ചൂ' എന്നന്വേഷിച്ചപ്പോൾ പറഞ്ഞു: 'നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ഞാൻ ചൊല്ലിയതെല്ലാം ചൊല്ലുകയും പിന്നെചിരിക്കുകയും ചെയ്തത് ഞാൻ കണ്ടിട്ടുണ്ട്'. നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ചിരിച്ചതിന്റെ പൊരുൾ എന്തായിരുന്നു?'.' സുബ്ഹാനക ഇന്നീ ഖദ്ളലംത്തു നഫ്സീ ഫഗ്ഫിർലീ, ഫഇന്നഹൂ ലാ യഗ്ഫിറുദ്ദുനൂബ ഇല്ലാ അന്ത' എന്ന് പറയുന്നത് കേൾക്കുമ്പോൾ അല്ലാഹു അഭിമാനത്താൽ പുളകം കൊള്ളുന്നകാര്യം ആലോചിച് ചിരിച്ചതാണ്'.(അബൂ ദാവൂദ്/2602)

വാഹനപ്പുറത്ത് യാത്രയ്ക്കൊരുങ്ങുമ്പോൾ ചൊല്ലേണ്ട ചില മന്ത്രങ്ങൾ നബി സ്വല്ലല്ലാഹു അലൈഹിവസല്ലമ പഠിപ്പിച്ചിട്ടുണ്ട്. അതങ്ങനെ നമുക്കും ചൊല്ലാം. എന്നാൽ, അന്ന് നബി സ്വല്ലല്ലാഹു അലൈഹി വസല്ലമ ചിരിച്ചതുപോലെ നാമും ചിരിക്കണോ! അലി റളിയല്ലാഹു അന്ഹു അതിലെ ഉസ്വൂലുകൾ പരിശോധിച്ചല്ല അങ്ങനെ ചിരിച്ചത്.

സൂറ അഅ്റാഫ്/158 ആം സൂക്തം രണ്ടാവർത്തി പാരായണം ചെയ്തു നോക്കൂ, അതിന്റെ ഏകദേശ സാരം ഇപ്രകാരമാണ്: “അല്ലയോ ജനങ്ങളേ, നിശ്ചയമായിട്ടും,അല്ലാഹുവിന്റെ ദൂതനാണ്‍ ഞാൻ. നിങ്ങൾ സകലരിലേക്കും അയക്കപ്പെട്ടവൻ. ആകാശ ഭൂമികളുടെ അധികാരം ഉള്ളവനാണ് എന്നെ നിയോഗിച്ചവൻ. അവനല്ലാതെ മറ്റൊരു ആരാധ്യനില്ല; അവനാണ് ജീവിപ്പിക്കുന്നതും മരിപ്പിക്കുന്നതും.” സൂക്തത്തിന്റെ രണ്ടാം പാതി ഇങ്ങനെ വായിക്കാം: “അതിനാൽ, നിങ്ങൾ അല്ലാഹുവിലും അവന്റെ റസൂലിലും വിശ്വാസം കൊള്ളുക. അക്ഷരാഭ്യാസിയല്ലാത്ത നബിയിൽ. അദ്ദേഹം അല്ലാഹുവിലും അവന്റെ വചനത്തിലും വിശ്വാസം ഉൾക്കൊണ്ടവരാണ്. അദ്ദേഹത്തെ പിന്തുടരുകയും ചെയ്യുക, നിങ്ങൾ സന്മാർഗ്ഗചാരികൾ ആയിത്തീരാൻ”.

അല്ലാഹുവെ പരിചയപ്പെടുത്തി ദൂതനും ദൂതനെ വിശ്വസിക്കാനും പിന്തുടരാനും ആഹ്വാനം ചെയ്തുകൊണ്ട് അല്ലാഹുവും സന്ദേശം നൽകുന്നതാണ് നാം ഇതിൽ കാണുന്നത്. ദൂതനിൽ വിശ്വസിക്കുകയും ദൂതനെ ഇത്തിബാഅ്ചെയ്യുകയുമാണ് സംബോധിതരുടെ കടമ. പിന്തുടരുന്നത് സന്മാർഗ്ഗം പ്രാപിക്കാനാണ്. സന്മാർഗ്ഗം പ്രാപിക്കാൻ റസൂലിനെ പിന്തുടരണം. ലോക രക്ഷിതാവ് ഏർപ്പെടുത്തിയ മഹാ സദ്യയിലേക്ക് ക്ഷണിക്കുവാൻ വന്നിരിക്കുകയാണ് ദൂതൻ. ദൂതന് പിന്നാലെ പോയാൽ വിരുന്നുകാരനെ കാണാം, വിരുന്നുണ്ണാം. ദൂതനെ പിന്തുടരുന്നവരെ അല്ലാഹു സ്നേഹിക്കുന്നു, അവർക്ക് പൊറുത്തുകൊടുക്കുന്നു. അല്ലാഹുവിനെ സ്നേഹിക്കുന്നു വന്നതിന്റെ അടയാളമാണ് ഇത്തിബാഉറസൂൽ.

വിശ്വസിക്കുക, പിന്തുടരുക എന്നിവ മാത്രം പോരാ. അനുസരിക്കണം, ബഹുമാനിക്കണം, സഹായിക്കണം,

സർവ്വോപരി സ്നേഹിക്കണം. അതാണ് സാമാജികരിൽ അല്ലാഹു പ്രതീക്ഷിക്കുന്നത്.

പിന്തുടരുക, അനുകരിക്കുക എന്നെല്ലാം അർത്ഥമാക്കുന്ന പ്രയോഗമാണ് ഇത്തിബാഅ്. നബി സ്വല്ലല്ലാഹു അലൈഹിവസല്ലമയെ ഇത്തിബാഅ് ചെയ്യുക എന്ന കൽപ്പന വിശുദ്ധ ഖുർആനിൽ ഉണ്ട്. നബി സ്വല്ലല്ലാഹു അലൈഹിവസല്ലമ യുടെ നബിത്വാനന്തര ജീവിതത്തിൽ സാമാജികർ പിന്തുടരേണ്ട കാര്യങ്ങളും അല്ലാത്തതും ഉണ്ട്. പിന്തുടരേണ്ടതില്ലാത്ത കാര്യങ്ങളിൽ പിന്തുടരുന്നത് തെറ്റല്ലാത്തതും പിന്തുടരാൻ പാടില്ലാത്തതും ഉണ്ട്. അപ്പോൾ, നബി സ്വല്ലല്ലാഹു അലൈഹിവസല്ലമയെ പിന്തുടരുകയെന്നാൽ, പിന്തുടരാൻ നിർദ്ദേശമുള്ള കാര്യങ്ങളിൽ മാത്രമാണ്.

ഉദാഹരണത്തിന്,

നബി സ്വല്ലല്ലാഹു അലൈഹിവസല്ലമ ചെരുപ്പ് ധരിക്കാരുണ്ടായിരുന്നു. നാമത് പിന്തുടരുന്നു. ധരിക്കുമ്പോൾ വലത് കാലിൽ ആദ്യം, അഴിക്കുമ്പോൾ ഇടതു കാൽ ആദ്യം എന്ന ക്രമം പാലിച്ചിരുന്നു. ആ ക്രമം നാമും പാലിക്കണം. ഒറ്റക്കാലിൽ മാത്രം അണിയാറില്ല. നമുക്കും പാടില്ല. ചെരുപ്പ് ഉരസി നടക്കാറില്ല. നമുക്കും പാടില്ല. ഇതെല്ലാം നാം നിർദ്ദേശിക്കപ്പെട്ട ഇത്തിബാഅ് തന്നെ. എന്നാൽ, നബി സ്വല്ലല്ലാഹു അലൈഹിവസല്ലമ ഒരിക്കൽ/ പലപ്രാവശ്യം “സിബ്ത്തിയ്യ' ചെരുപ്പുകൾ ധരിച്ചിട്ടുണ്ടായിരുന്നു, അതിനോട് വലിയ താൽപര്യവും കാണിച്ചിരുന്നു. ഊറയ്ക്കിട്ട് റിഫൈൻ ചെയ്തെടുത്ത മാട്ടിൻതോൽ കൊണ്ട് വിദേശത്ത് (പേർഷ്യയിലെന്നു കണ്ടതായി ഓർക്കുന്നു) നിർമ്മിക്കുന്ന നല്ലയിനം ചെരുപ്പാണ് സബ്ത്തിയ്യ. എന്നുവെച്ച്, നാം അതേ കമ്പനി/മോഡൽ ചെരുപ്പ് ധരിക്കാൻ

നിർദ്ധേശിക്കപ്പെട്ടിട്ടുണ്ടോ? ഇല്ല. എന്നാൽ അബ്ദുല്ലാ ഹിബ്നു ഉമർ റളിയല്ലാഹു അന്ഹു അത്തരം ചെരുപ്പ് തന്നെ വാങ്ങി ധരിക്കാൻ ജാഗ്രത കാണിച്ചിരുന്നു. "താങ്കൾ എന്തുകൊണ്ടാണ് സബ്ത്തിയ്യ തന്നെ അണിയുന്നത്?' എന്ന് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞത്, 'നബി സ്വല്ലല്ലാഹു അലൈഹിവസല്ലമ അത് ധരിക്കാറുള്ളതും അതിനോട് പ്രത്യേകം ഇഷ്ടം കാണിച്ചതും അതണിഞ്ഞു വുളു ചെയ്യുന്നതും ഞാൻ കണ്ടിട്ടുണ്ട്' എന്നായിരുന്നു. ഇത്തരം ഇത്തിബാഅ് പ്രത്യേകം നിർദ്ധേശിക്കപ്പെട്ട ഇനത്തിൽ പെട്ടതല്ലെങ്കിലും നിരുൽസാഹപ്പെടുത്തേണ്ട ഇനമ ഒട്ടുമല്ല. ഇഷ്ടവും ബഹുമാനവും കൂടുതലുള്ളവർ അത് പ്രകടിപ്പിക്കുന്ന ഒരു മാർഗ്ഗം മാത്രമാണ് ഈ 'അന്ധമായ അനുകരണം'. കാരണം, മഹാന്മാരുടെ ചര്യകളത്രേ മഹത്തായ ചര്യകൾ.

അബ്ദുല്ലാ ഹിബ്നു ഉമർ റളിയല്ലാഹു അന്ഹു അറിയപ്പെടുന്നത് തന്നെ മുത്തബിഉസ്സുന്ന: എന്ന വാഴ്ത്തുനാമത്തിൽ ആണല്ലോ. അദ്ദേഹം മുകളിൽ പറഞ്ഞ തരത്തിലുള്ള (ചെരുപ്പിന്റെ മോഡലും കമ്പനിയും) ഇത്തിബാഇൽ മറ്റു സ്വഹാബികളെക്കാൾ വളരെ നിഷ്ക്കർഷ പുലർത്തിയിരുന്നതുകൊണ്ടത്രേ അപ്പേര് ലഭിച്ചത്. തിരുനബി സ്വല്ലല്ലാഹു അലൈഹിവസല്ലമ നടന്ന വഴികൾ, ഇരുന്ന സ്ഥലങ്ങൾ, നിസ്കരിച്ച മസ്ജിദുകൾ, സ്പർശിച്ച സ്ഥലങ്ങൾ, അവിടുത്തെ വസ്ത്ര മാതൃക, ഭാവഹാവങ്ങൾ.. അങ്ങനെ അനുകരിക്കാൻ സാധിക്കുന്നതെല്ലാം ആ മഹാനുഭാവൻ അനുകരിച്ചു. മത നിയമത്തിന് യാതൊരു പ്രവേശനവുമില്ലാത്ത സംഗതികളിൽ പോലും അദ്ദേഹം റസൂലിന്റെ 'ഉസ്വ വത്ത്' കൈവെടിഞ്ഞില്ല. തിരുനബി സ്വല്ലല്ലാഹു അലൈഹിവസല്ലമ യാത്രയ്ക്കിടയിൽ വിശ്രമിച്ച ഒരു വൃക്ഷം ഇബ്നു ഉമർ റളിയല്ലാഹു അന്ഹു പതിവായി സന്ദർശിക്കുകയും,

അവിടെ വിശ്രമിക്കുകയും അത് ഉണങ്ങാതിരിക്കാൻ വെള്ളം ഒഴിച്ചു സംരക്ഷിക്കുകയും ചെയ്തുപോന്നു. (ഹയാത്തുസ്വഹാബ). ഒരിക്കൽ, ഒരു യാത്രയ്ക്കിടെ, ശരിയായ വഴി അറിയാമായിരുന്നിട്ടും മറ്റൊരു വഴിയിൽ കുറച്ചങ്ങ് നടന്ന ശേഷം തിരിച്ചുവന്ന് പോകേണ്ട വഴിയിൽ കടക്കുകയും ചെയ്തു. ചോദിച്ചപ്പോൾ പറഞ്ഞു, മുമ്പൊരിക്കൽ നബി സ്വല്ലല്ലാഹു അലൈഹിവസല്ലം വഴിയറിയാതെ ഇങ്ങനെ ചെയ്തിട്ടുണ്ടായിരുന്നു (അഹ്മദ്).

അബ്ദുല്ലാഹിബ്നു ഖൈസ് റളിയല്ലാഹു അന്ഹു തന്റെ ഒരനുഭവം പങ്കുവെക്കുന്നു. മസ്ജിദ് ബനീ അമ്ര് ബ്നി ഔഫിൽ നിന്നും ഞാൻ വാഹനപ്പുറത്ത് തിരിച്ചു വരികയായിരുന്നു. അപ്പോഴുണ്ട്, ഇബ്നു ഉമർ റളിയല്ലാഹു അന്ഹു മസ്ജിദിലേക്ക് നടന്നു വരുന്നു. അദ്ദേഹത്തെ കണ്ടപ്പോൾ ഞാൻ വണ്ടിയിറങ്ങി. "കയറൂ, മാമാ, ഞാൻ കൊണ്ടുവിടാം". പക്ഷേ അദ്ദേഹം വിസമ്മതിച്ചു: "ഒരു വാഹനം സംഘടിപ്പിക്കാൻ കഴിയാത്തത് കൊണ്ടല്ല ഇങ്ങോട്ട് കാലിൽ നടന്നത്. തിരുനബി സ്വല്ലല്ലാഹു അലൈഹിവസല്ലമ ഈ മസ്ജിദിലേക്ക്, മസ്ജിദ് എത്തുവോളം നടന്നു വന്നതും അവിടെ നിസ്കരിച്ചതും ഞാൻ കണ്ടിട്ടുണ്ട്, തിരുനബി നടന്നപോലെ നടക്കാൻ ഞാനും ഇഷ്ടപ്പെടുന്നു", അദ്ദേഹത്തിന്റെ നിലപാട് അതായിരുന്നു. അദ്ദേഹം മുന്നോട്ടു നടന്നു".(അഹ്മദ്)

ഇവ്വിധത്തിലുള്ള 'പ്രവാചക ചര്യാഭ്രമ'ത്തെ മുസ്‌ലിം ലോകം ഒരിക്കലും ആക്ഷേപിച്ചിട്ടില്ല. എന്നല്ല, മഹതി ആഇശ റളിയല്ലാഹു അന്ഹാ  യെപ്പോലുള്ള മതനേതൃത്വം അദ്ദേഹത്തെ അഭിനന്ദിക്കുകയായിരുന്നു (ത്വബഖാത്ത്). "ഇബ്നു ഉമർ തിരുനബി സ്വല്ലല്ലാഹു അലൈഹിവസല്ലമയുടെ തിരു ശേഷിപ്പുകൾ/

അടയാളങ്ങളുടെ പിന്നാലെ നടക്കുന്നത് കണ്ടാൽ ‘ഭ്രാന്തൻ’ ആണെന്ന് പറഞ്ഞുപോകും” എന്നായിരുന്നു സമകാലികനും സഹവാസിയുമായ നാഫിഅ് റളിയല്ലാഹു അൻഹു അദ്ദേഹത്തെ പ്രശംസിച്ചത്.

ഓരോ മുസ്‌ലിമും പ്രവാചകരെ പുനരാവിഷ്കരിക്കുന്നു, തന്നാൽ ആകുംവിധം. തിരുനബി സ്വല്ല;ല്ലാഹു അലൈഹി വസല്ലമിനെ ജീവിതത്തിന്റെ നിഖില മേഖലകളിലും ജീവിപ്പിക്കുക = ‘ഇഹ്യാഉസ്സുന്ന’യാണ് മുസ്ലിമിന്റെ കർത്തവ്യം. ആരാധിക്കുന്നത് അല്ലാഹുവിനെയും അനുകരിക്കുന്നത് തിരുദൂതരെയും. എത്ര നന്നായി അനുകരിക്കാൻ സാധിക്കുമോ, അങ്ങനെ ഉയർന്ന നിലവാരത്തിൽ, മനസ്സിലും ശരീരത്തിലും, ചിന്തയിലും ചലനങ്ങളിലും തിരുനബി സ്വല്ലല്ലാഹു അലൈഹിവസല്ലമയെ അനുകരിക്കുവാൻ ഭാഗ്യം ലഭിക്കുന്നവരാണ് സാങ്കേതികമായി സൂഫികൾ.

ലോകത്ത് നിന്നും അന്ത്യനാൾ വരെ , സമ്പൂർണ്ണമായി/ ഒരാളും അനുശീലിക്കാതെ ഒരു സുന്നത്തും, ഇല്ലാതാകില്ല, ഒരാളിലൂടെ അല്ലെങ്കിൽ മറ്റൊരാളിലൂടെ, ഒരു നാട്ടിൽ കഴിയില്ലെങ്കിൽ മറ്റൊരു നാട്ടിൽ ‘നബി’ ജീവിക്കുന്നു. അവിടുത്തെ പുഞ്ചിരി ഇക്കാലത്തും ഗുരുനാഥന്മാർ പരമ്പരയായി ശിഷ്യന്മാർക്ക് കൈമാറുന്നു, കണ്ണി മുറിയാത്ത ഗുരു ശൃംഖലയോടെ. അതുപോലെ അനേകമനേകം..

# അനുരാഗത്തിന്റെ നീരൊഴുക്ക്

മദീനയിലിറങ്ങിയ മുത്തുനബി മസ്ജിദ് നിർമാണം പൂർത്തിയാകുവോളം അബൂ അയ്യൂബിൽ അൻസ്വാരി(റ)യുടെ വീട്ടിൽ പാർത്തു. ആ മഹാഭാഗ്യത്തെക്കുറിച്ച് വീട്ടുടമ പറയട്ടെ:
"മുത്തുനബി എന്റെ വീട്ടിലെത്തിയപ്പോൾ ആദ്യം ഞങ്ങൾ മേലെ ഫ്ളോറിലും അവിടുന്ന് താഴെ ഫ്ളോറിലുമായിരുന്നു. ഇതെനിക്കു വിഷമമായി. ഞാനിക്കാര്യം മുത്തുനബിയെ പറഞ്ഞു ധരിപ്പിക്കാൻ ശ്രമിച്ചു:
"അല്ലാഹുവിന്റെ പ്രവാചകരേ, അങ്ങു താഴെ നിലയിൽ പാർക്കുമ്പോൾ മേലെ കയറി പാർക്കാൻ എനിക്ക് വയ്യ. വല്ലാത്ത മനഃപ്രയാസം. അങ്ങ് മേലെ പാർക്കുമോ, ഞങ്ങൾ താഴെ കഴിഞ്ഞോളാം."
മുത്തുനബി അതിന്റെ ബുദ്ധിമുട്ട് അപ്രായോഗികത അബൂ അയ്യൂബിനെ ബോധ്യപ്പെടുത്തി:
"നമുക്ക് ഭക്ഷണാദി സേവനങ്ങൾ ചെയ്യുന്നവർക്കൊക്കെ കൂടുതൽ സൌകര്യം താഴെയാകുമ്പോഴല്ലേ?"

മുത്തു നബി(സ) താഴെ ഫ്ളോറിൽ തന്നെ താമസം തുടർന്നു; ഞങ്ങൾ മേലെയും. ഒരിക്കൽ ഒരു വെള്ളപ്പാത്രം വീണുടഞ്ഞു. ഉടനെ ഞാനും ഭാര്യയും ചേർന്ന് കട്ടിപ്പുതപ്പെടുത്ത് വെള്ളം തുടച്ചെടുത്തു. ഞങ്ങളുടെ ഒരേയൊരു പുതപ്പായിരുന്നു അത്. നബി(സ)യുടെ മേൽ വെള്ളത്തുള്ളികൾ ഇറ്റി വീഴുമോ എന്നായിരുന്നു പേടി. രാത്രി ഭക്ഷണമുണ്ടാക്കി തയ്യാർ ചെയ്ത് ഞങ്ങൾ താഴേക്ക് കൊടുത്തു വിടും. അവിടുന്ന്

ബാക്കി തിരികെ കൊണ്ടുവന്നാൽ, ഞാനും അവളും നബി(സ)യുടെ വിരൽ പതിഞ്ഞ ഭാഗത്തു നിന്ന് എടുത്തു ഭക്ഷിക്കാൻ തിരക്കുകൂട്ടും. ബറകത്ത് വിചാരിച്ച് അവ ആർത്തിയോടെ തിന്നു തീർക്കും. ഹജ്ജത്തുൽ വിദാഅ്. മുത്തുനബിക്കുവേണ്ടിയുള്ള അന്നപാനീയങ്ങൾ വഹിക്കാൻ അബൂബക്കർ സ്വിദ്ദീഖ് (റ) ഒരു വാഹനമൃഗം ഏർപ്പാടു ചെയ്തു. ഹജ്ജ് നിർവ്വഹിച്ചു സംഘം തിരികെ വരുന്നു. വിശ്രമിക്കാൻ ഒരിടത്തിറങ്ങി തമ്പടിച്ചു. സിദ്ദീഖുൽ അക്ബർ തന്റെ പരിചാരകനെ 'ഭക്ഷണവണ്ടി' നോക്കാനേൽപിച്ചു. അവനത് വേണ്ടപോലെ ശ്രദ്ധിച്ചില്ല. വണ്ടി ഒരുപാട് മുന്നിലായി. ദൃഷ്ടിക്കപ്പുറത്തേക്ക്.

യാത്ര തുടരാൻ നിശ്ചയിച്ച് വന്നു നോക്കുമ്പോൾ 'ഭക്ഷണ വാഹനം' കാണുന്നില്ല. യജമാനൻ പരിചാരകനെ ആക്ഷേപിക്കാൻ തുടങ്ങി. എല്ലാവരും വണ്ടി തിരയുന്ന തിരക്കിലായി. നാനാഭാഗത്തേക്കും ആളുകൾ പാഞ്ഞു.
ഇതിനിടയിൽ സഅ്ദുബ്നു ഉബാദത്തും മകൻ ഖൈസും മുത്തുനബിയെ സമീപിച്ചു. അവർ തനിച്ചല്ല. ഒരു ഒട്ടകവും കൂടെയുണ്ട്. അതിന്റെ പുറത്ത് നിറയെ ഭക്ഷ്യപദാർത്ഥങ്ങൾ സഞ്ചിയിലാക്കി കെട്ടിവച്ചിരിക്കുന്നു.
"തിരുനബിയേ,
ഇതാ അങ്ങേയ്ക്കുള്ള ഭക്ഷണം.
മറ്റേതിനു പകരം."
നബി(സ) ഇരുവർക്കും കൃതജ്ഞത രേഖപ്പെടുത്തി.
എന്നിട്ടു പറഞ്ഞു : "എനിക്കു കരുതിയ ഭക്ഷണവണ്ടി കണ്ടെത്തിയിരിക്കുന്നു. അല്ലാഹു അതു തിരികെ നൽകി.

നിങ്ങളിതു തിരിച്ചെടുക്കണം. അല്ലാഹു ഇരുവർക്കും ബറകത്ത് ചെയ്യട്ടെ."
പിന്നെ മുത്തുനബി ചോദിച്ചു: "അബൂസാബിത്, മദീനയിൽ ഞാൻ ഇറങ്ങിയ കാലം മുതൽ തുടങ്ങിയ ഈ സൽക്കാരം താങ്കൾക്ക് മതിയായില്ലേ ഇനിയും?."
സഅ്ദ് പ്രതികരിച്ചതിങ്ങനെ:

"തിരുദൂതരേ, അല്ലാഹുവിനും അവന്റെ പ്രവാചകർക്കും ചെയ്ത പുണ്യങ്ങൾ എടുത്തു പറയാമെന്നറിയാം. ഞങ്ങളുടെ മുതലിൽ നിന്ന് അങ്ങ് സ്വീകരിച്ചതിനെയാണ് ഒഴിവാക്കിയവയെക്കാൾ എനിക്കിഷ്ടം.
"നിങ്ങൾ പറഞ്ഞതു സത്യം തന്നെ, അബൂസാബിത്, എന്നാൽ ഒരു സന്തോഷം കേട്ടോളൂ: താങ്കൾ വിജയം പ്രാപിച്ചിരിക്കുന്നു. നിശ്ചയം, സ്വാഭാവ മഹിമകളെല്ലാം അല്ലാഹുവിന്റെ ഔദാര്യമാണ്. അല്ലാഹു ആർക്കെങ്കിലും നല്ലൊരു സ്വഭാവഗുണം ഉദ്ദേശിച്ചാൽ അല്ലാഹു അത് നൽകുന്നു."

മദീനയിൽ വന്ന കാലം മുതൽ വഫാതുവരെയും നബി(സ)യ്ക്ക് രാത്രി ഭക്ഷണം നൽകിയിരുന്ന മഹാഭാഗ്യവാനാണ് സഅ്ദ്. എല്ലാ ദിവസവും സായാഹ്നത്തിൽ ഒരു വലിയ പാത്രവുമായി സഅ്ദ് മുത്തുനബിയെ തേടിവരും. പത്തിരിയും ഇറച്ചിയുമാണതിലുണ്ടാവുക. നബി(സ)ക്ക് ഏറ്റവും ഇഷ്ടമുള്ള ഭക്ഷണം. ഒരു ദിവസം പോലും മുടങ്ങിയിട്ടില്ല. അവിടുന്ന് ഭാര്യമാർക്ക് ഓഹരിവച്ച വിവിധ കിടപ്പുമുറികളിലേക്ക് മാറിത്താമസിക്കുമ്പോൾ,

അവിടം തിരഞ്ഞുവരും. നബി(സ) അതു കഴിക്കും. അല്ലെങ്കിൽ മറ്റാരെയെങ്കിലും സൽക്കരിക്കും.

മദീനക്കു പുറത്തേക്കു യാത്ര പോകുമ്പോൾ, യുദ്ധാവശ്യാർത്ഥം പുറത്തുപോകുമ്പോൾ സഅ്ദ് കൂടെയുണ്ടാവും. എവിടെ പാർക്കുന്നുവെങ്കിലും സഅ്ദിന്റെ ഭക്ഷണപാത്രം അവിടെയെത്തും. നബിയുടെ സൈന്യത്തെ ഊട്ടാനും സഅ്ദ് മിടുക്കനായിരുന്നു. ഹംറാഉൽ അസദ് പോരാട്ടത്തിനു പുറപ്പെട്ട സൈനികർക്കുള്ള കാരക്കയുമായി സഅ്ദും മകൻ ഖൈസും മുപ്പത് ഒട്ടകങ്ങളാണ് തയ്യാറാക്കിയിരുന്നത്. ബനൂ ഖുറൈള പോരാട്ട വീര•ാർക്കും ഇതുപോലെ കാരക്ക കൊണ്ടു വന്നിരുന്നു. ദീ ഖർദ് പോരാട്ടത്തിനായി പ്രധാന വ്യക്തികളെല്ലാം മദീനക്കു പുറത്തു പോയപ്പോൾ സഅ്ദ് തന്റെ കുടുംബത്തിലെ മുന്നൂറ് പേരെ സംഘടിപ്പിച്ചു മദീനക്കു കാവൽ നിന്നു. നബി(സ)യോടൊപ്പമുള്ള പോരാളികൾക്ക് കാരക്ക ചുമക്കുന്ന ഒട്ടേറെ ഒട്ടകങ്ങളുമായി മകനെ കൂടെ വിട്ടു; സൈനികർക്ക് അറുത്തു ഭക്ഷിക്കാനായി പത്ത് ഒട്ടകങ്ങൾ വേറെയും.
നബി(സ) ഇതെല്ലാം കണ്ട് ഖൈസിനോട് സന്തോഷം പറഞ്ഞു:

"ഖൈസേ, പിതാവ് താങ്കളെ കുതിരപ്പോരാളിയായി അയച്ചു. പോരാളികളെ വിരുന്നൂട്ടി. മദീനക്കു കാവൽ നിന്നു. അല്ലാഹുവേ, സഅ്ദിനെയും കുടുംബത്തെയും നീ അനുഗ്രഹിക്കണേ... എത്ര നല്ല മനുഷ്യനാണീ സഅദ്!"
യമാമ ഭാഗത്തേക്ക് പ്രബോധക സംഘത്തെ നബി(സ)

അയച്ചു. ബനൂഹനീഫ ഗോത്രക്കാരനായ ഒരാളെ അവർക്ക് തടവിലാക്കേണ്ടിവന്നു. അയാളെ അവർക്കറിയില്ലായിരുന്നു. നബി(സ)യുടെ സന്നിധിയിലെത്തിച്ചപ്പോൾ നബി(സ) സംഘത്തെ ഒന്നു തുറിച്ചു നോക്കി.

"നിങ്ങൾക്കറിയാമോ ഇദ്ദേഹത്തെ? ഇദ്ദേഹമാണ് സുമാമത്തുബ്നു അസാൽ... അദ്ദേഹത്തെ പ്രയാസപ്പെടുത്തരുത്."
നബിതങ്ങൾ നേരെ പോയത് തന്റെ പത്നിമാരുടെ അടുത്തേക്കാണ്.
"ഇവിടെയെന്താണുള്ളത്? അവ ശേഖരിച്ച് അങ്ങോട്ടു വേഗം കൊടുത്തയക്കൂ..."
എന്നിട്ട് കറവുള്ള തന്റെ ഒട്ടകത്തെ വിട്ടുകൊടുത്തു. ആവശ്യത്തിന് പാൽ കറന്നെടുക്കാൻ കല്പിച്ചു. എല്ലാം ഏർപ്പാടാക്കിയ ശേഷം നബി(സ) സുമാമത്തിന്റെ അടുത്തുവന്ന് സൌമ്യമായി ഉപദേശിച്ചു:
"മുസ്ലിമാകുക സുമാമത്തേ." സുമാമത്തിന്റെ പ്രതികരണം തീർത്തും ദൃഢനിശ്ചയത്തോടെയായിരുന്നു:
"ഇല്ല, മുഹമ്മദ്. വേണമെങ്കിൽ വധിക്കാം. പിഴ വേണമെങ്കിൽ തരാം. ഏതാണെന്നു വച്ചാൽ ചോദിച്ചോളൂ, മുസ്ലിമാവാൻ മാത്രം പറയരുത്."

ഏതാനും ദിവസങ്ങൾ പിന്നിട്ടു. നബി സുമാമത്തിനെ ഹൃദ്യമായി പരിചരിച്ചു. പക്ഷേ സുമാമത്ത് ഉറച്ച നിലപാടിലായിരുന്നു. ഒരു ദിവസം നബി(സ) അനുചരന്മാരോട് സുമാമത്തിനെ സ്വതന്ത്രനാക്കാൻ കല്പിച്ചു. അവർ അദ്ദേഹത്തെ തുറന്നുവിട്ടു.

സുമാമത്ത് നേരെ ബഖീഇൽ പോയി. കുളിച്ചുവൃത്തിയായി. തിരികെ വന്നു. ഇസ്ലാം സ്വീകരിച്ചതായി പ്രഖ്യാപിച്ചു. ശഹാദത്ത് കലിമ ചൊല്ലി നബി(സ)യുമായി ഉടമ്പടി ചെയ്തു. എന്നിട്ടു പറഞ്ഞു:
“അല്ലാഹുവിന്റെ ദൂതരേ, എനിക്ക് ഏറ്റവും വെറുപ്പുള്ള മുഖമായിരുന്നു അങ്ങയുടേത്. എന്നാൽ ഇപ്പോൾ എനിക്കേറ്റവുമിഷ്ടമുള്ള മുഖം ഇപ്പോൾ താങ്കളുടേതായിരിക്കുന്നു”.

ഉംറ നിർവ്വഹിക്കാൻ നബി(സ)യോട് അദ്ദേഹം അനുമതി തേടി; നബി(സ) സമ്മതിച്ചു. തൽബിയത്തു ചൊല്ലി മക്കയിൽ പ്രവേശിച്ചപ്പോൾ, ഖുറൈശികൾ അത്ഭുതസ്തബ്ധരായി. “സമാമത്തേ, താങ്കൾക്ക് ക്ഷുദ്രബാധയേറ്റോ, എന്താണിതൊക്കെ?” സുമാമത്ത് പറഞ്ഞു: “ഇല്ല, ഞാൻ ഉത്തമ ദീൻ സ്വീകരിച്ചിരിക്കുന്നു. മുഹമ്മദ്(സ) നേതൃത്വം നൽകുന്ന ദീൻ. അല്ലാഹുവാണ, നബി(സ) അനുവദിക്കാതെ നിങ്ങൾക്കിനി യമാമയിൽ നിന്ന് ഒരു മണിധാന്യം പോലും തരികയില്ല.”
“നീ ഞങ്ങളോട് പോക്കിരിത്തരം കാട്ടുകയാണോ?” ഖുറൈശികൾ അദ്ദേഹത്തെ ബന്ധനസ്ഥനാക്കി. കഴുത്തറുക്കാനൊരുങ്ങി. കൂട്ടത്തിലൊരാൾ വിക്ഷുബ്ധ സംഘത്തോടുപദേശിച്ചു. “വേണ്ട, അയാളെ വിട്ടേക്കൂ. ഭക്ഷ്യപദാർത്ഥങ്ങൾക്ക് യമാമയെ ആശ്രയിക്കാതെ തരമില്ലെന്നോർത്തോളൂ.”

അവർ സുമാമത്തിനെ വിട്ടു. അദ്ദേഹം യമാമയിലേക്കു തിരിച്ചു. മക്കയിലേക്ക് യാതൊരു

വസ്തുവും കൊടുത്തു വിടരുതെന്ന് തന്റെ നാട്ടുകാരെ ധരിപ്പിച്ചു. ഖുറൈശികൾക്ക് വിശക്കാൻ തുടങ്ങി. ഒടുവിൽ അവർ മദീനയിലേക്ക്, നബി(സ)ക്ക് കത്തെഴുതി : "സുമാമത്തിനോട് പറയൂ, ഞങ്ങൾക്ക് അന്നം തരാൻ." നബി(സ) സുമാമത്തിന് കത്ത് വിട്ടു. സുമാമത്ത് തിരുദൂതരുടെ അനുവാദം ലഭിച്ചപ്പോൾ മക്കക്കാർക്കെതിരെയുള്ള ഉപരോധം പിൻവലിച്ചു.

ഖൈബർ കീഴടക്കിയ ശേഷം മദീനയിലേക്ക് മടങ്ങുന്ന വേളയിലാണ് നബി(സ) സ്വഫിയ്യുമ്മയെ വിവാഹം ചെയ്തത്. തിരുദൂതരുടെ പരിചാരകൻ അനസുബ്നു മാലികിന്റെ മാതാവ് ഉമ്മുസുലൈം ബിൻത് മലഹാൻ ഒരു മണ്ഡപം പ്രത്യേകം തയ്യാറാക്കി. അവിടെ 'നവദമ്പതികൾ' രാത്രി പാർത്തു. എല്ലാവരും അവരവരുടെ ടെന്റുകളിലേക്ക് മടങ്ങി. അബു അയ്യൂബിൽ അൻസ്വാരി മാത്രം ഉറങ്ങിയില്ല. അദ്ദേഹം തന്റെ വാൾ ഊരിപ്പിടിച്ച്. റസൂലിന് കാവൽ നിന്നു. ആ മണ്ഡപത്തിനു ചുറ്റും അദ്ദേഹം രാത്രി കഴിച്ചുകൂട്ടി. പ്രഭാതമായി. നബി(സ) പുറത്തുവന്നു. അബു അയ്യൂബിനെ കണ്ടപ്പോൾ അവിടുന്ന് കാര്യം തിരക്കി. അദ്ദേഹത്തിന്റെ പ്രതികരണമിങ്ങനെ: "അല്ലാഹുവിന്റെ വിശുദ്ധ ദൂതരേ, നവവധുവിന്റെ കുടുംബ പശ്ചാത്തലം എന്നെ ഭയവിഹ്വലനാക്കി. അവരുടെ പിതാവും ഭർത്താവും ബന്ധുക്കളും വധിക്കപ്പെടുകയായിരുന്നല്ലോ? മഹതിയാണേൽ ഇത്രയും കാലം സത്യനിഷേധവുമായി ജീവിക്കുകയായിരുന്നു. വല്ല ഭാഗത്തുനിന്നും ആക്രമണം ഉണ്ടാകുമോ എന്നു ഞാൻ ഭയപ്പെട്ടു." ഒരു

നിർദ്ദേശവുമില്ലാതെ തന്നെ, അബൂ അയ്യൂബിന്റെ സാന്ദർഭികദൌത്യം നബി(സ)യുടെ ഉള്ളു കുളിർപ്പിച്ചു.

"അല്ലാഹുവേ, അബൂ അയ്യൂബിനു നീ കാവലാകണേ, അദ്ദേഹം എന്നെ കാത്തു രാത്രി കഴിച്ചുകൂട്ടിയതു പ്രകാരം."
തിരുസന്നിധിയിലേക്ക് ഒരു മഹതി കടന്നു വന്നു. "അല്ലാഹുവിന്റെ ദൂതരേ, താങ്കളെ അണിയിക്കാൻ ഞാൻ എന്റെ കൈകൾ കൊണ്ട് നെയ്തുണ്ടാക്കിയ പുതപ്പാണിത്." താൽപര്യപൂർവ്വം നബിയതു സ്വീകരിച്ചു. എടുത്തണിഞ്ഞു. അതുമായി സദസ്സിൽ വന്നപ്പോൾ ഒരാൾ നിസ്സങ്കോചം ആവശ്യപ്പെട്ടു: "അല്ലാഹുവിന്റെ ദൂതരേ, അതെന്നെ അണിയിക്കുമോ?"
"അതിനെന്താ?"
പുതപ്പഴിച്ച് ആവശ്യക്കാരന് കൊടുത്തു പുണ്യവാൻ. അയാളെ ജനം വിട്ടില്ല. "താങ്കൾ ചെയ്തതു നന്നല്ല. എന്തിനതു ചോദിച്ചു. ചോദിച്ചവരെ പുണ്യനബി നിരാശപ്പെടുത്താറില്ലെന്ന് അറിഞ്ഞുകൂടായിരുന്നോ?"
അദ്ദേഹം തന്റെ മനോഗതം വെളിപ്പെടുത്തി: "ഞാൻ മരണപ്പെട്ടാൽ എന്റെ കഫൻപുടവയാക്കാനാണ് ആ പുതപ്പ് ചോദിച്ചു വാങ്ങിയത്."
സംഭവമുദ്ധരിച്ച സഹ്ൽ(റ) പറയുന്നു; "അങ്ങനെത്തന്നെയാണുണ്ടായതും. അദ്ദേഹത്തെ ആ പുതപ്പിൽ തന്നെ കഫൻ ചെയ്തു". (ബുഖാരി).

അല്ലാഹുവിന്റെ കേസരിയെന്നു നബി(സ) വിളിച്ച പ്രമുഖനാണ് അബൂതൽഹ(റ). ഹുനൈൻ പോരാട്ടത്തിൽ നബി(സ)യോടൊപ്പം ഉറച്ചുനിന്ന് ഇരുപത് മുശ്രിക്കുകളെ

വധിച്ചത് അബൂതൽഹയാണ്. പത്നി ഉമ്മു സുലൈം ഭർത്താവിനെ അനുഗമിച്ചിരുന്നു. അപ്പോൾ മഹതി ഗർഭിണിയാണ്. ഉമ്മുസുലൈം വയറ്റത്ത് തുണിപ്പട്ട കെട്ടി ഭദ്രമാക്കി ഒരു കൈയിൽ അബൂതൽഹയുടെ ഒട്ടകത്തിന്റെ മൂക്കുകയറും, മറു കൈയിൽ ഒരു കഠാരയുമേന്തി സുസജ്ജയായി നടക്കുകയാണ്.
“എന്താണിതൊക്കെ ഉമ്മുസുലൈം?” ഇതു കണ്ടപ്പോൾ ഭർത്താവ് അത്ഭുതപ്പെട്ടു.
“മുശ്രിക്കുകളാരെങ്കിലും അല്ലാഹുവിന്റെ റസൂലിന്റെ ചാരത്തേക്കു വന്നാൽ ഈ കഠാര കൊണ്ട് ഞാനവന്റെ വയറു കുത്തിപ്പൊളിക്കും.” നിശ്ചയദാർഢ്യത്തോടെ ഉമ്മുസുലൈം പ്രതികരിച്ചു. ഭർത്താവ് വികാര നിർവ്യതനായി തിരുദൂതരോട് തന്റെ പത്നിയുടെ കഥ പറഞ്ഞു. “കേട്ടില്ലേ, ഉമ്മുസുലൈമിന്റെ വാക്കുകൾ?” നബി(സ) ഉമ്മുസുലൈമിനുവേണ്ടി പ്രാർത്ഥിച്ചു.

അനസുബ്നു മാലിക് (റ) അനുസ്മരിക്കുന്നു: അല്ലാഹുവിന്റെ റസൂൽ(സ)യുടെ അനുചരം•ാരുടെ കൂട്ടത്തിൽ ജുലൈബീബ് എന്നു പേരുള്ള ഒരു കുറിയ മനുഷ്യനുണ്ടായിരുന്നു. അദ്ദേഹത്തിന്റെ മുഖം വിരൂപമായിരുന്നു. നബിതങ്ങൾ തന്നെയാണ് അയാളിൽ വിവാഹമോഹമുണ്ടാക്കിയത്.
“വിവാഹം ആലോചിക്കുകയല്ലേ?”
നബി(സ) അന്വേഷിച്ചു.
“അരുത് നബിയേ, ഞാൻ ഒരു എടുക്കാ ച്ചരക്കാണെന്ന് താങ്കൾക്ക് ബോധ്യമാകും. ആർക്കും വേണ്ടാത്തവനാണ് ഞാൻ.”
ജുലൈബീബ് പ്രയാസത്തോടെ പറഞ്ഞു.

"ഇല്ല ജുലൈബീബ്. അല്ലാഹുവിങ്കൽ താങ്കൾ എടുക്കാച്ചരക്കല്ല." നബി(സ) സമാധാനിപ്പിച്ചു.
അൻസ്വാരികളിൽപെട്ട ഒരു സ്വഹാബിയുടെ മകളെ നബി തങ്ങൾ ജുലൈബീബിനു വേണ്ടി അന്വേഷിച്ചു.
മാതാപിതാക്കൾക്ക് ഈ വിവാഹത്തിൽ അതൃപ്തിയുണ്ടെന്നും തന്റെ ഗതികേടോർത്ത് അവർ വിഷമിക്കുന്നുണ്ടെന്നും മകളറിഞ്ഞു.
അവൾ മാതാപിതാക്കളെ ഖുർആനോതിക്കേൾപ്പിച്ചു:
"സത്യവിശ്വാസിക്കും സത്യവിശ്വാസിനിക്കും അല്ലാഹുവും റസൂലും ഒരു കാര്യം തീരുമാനിച്ചാൽ, തങ്ങളുടെ കാര്യത്തിൽ വീണ്ടുവിചാരത്തിന്റെ കാര്യമില്ല." (അഹ്സാബ് 36)
മകൾ സധൈര്യം പറഞ്ഞു: "അല്ലാഹുവിന്റെ ദൂതൻ (സ) എനിക്കു വേണ്ടി ഇഷ്ടപ്പെട്ട കാര്യം ഞാൻ അംഗീകരിക്കുന്നു."
മകളുടെ പ്രതികരമം നബി(സ) അറിഞ്ഞു. അവർക്കു വേണ്ടി അവിടുന്നു പ്രാർത്ഥിച്ചു.
"അല്ലാഹുവേ, അവർക്കു മേൽ നീ ധാരാളം ഖൈറ് ചൊരിയണേ. അവളുടെ ജീവിതം ഒരു ഭാരമാക്കരുതേ."
ഏതാനും ദിവസം മാത്രമേ ജുലൈബീബിനു അവളുമായി ജീവിക്കാൻ സാധിച്ചുള്ളൂ.
തിരുനബി(സ)യോടൊപ്പം ഒരു ധർമസരത്തിനു പുറപ്പെട്ട ജുലൈബീബ് രക്തസാക്ഷിയായി. അദ്ദേഹത്തിന്റെ വിധവയായ പത്നി അൻസ്വാരീ സ്ത്രീകളുടെ കൂട്ടത്തിൽ ഏറ്റവും സമ്പന്നയായി മാറി. ധാരാളദാനം ചെയ്യുന്നവരായിരുന്നു മഹതി.
ജിഅ്റാനയിൽ വച്ചാണ് അബൂ മഹ്ദൂറ(റ) ഇസ്ലാമിൽ

ചേരുന്നത്; നബി(സ) ത്വാഇഫ് കീഴടക്കി വിജയശ്രീലാളിതനായി തിരികെ വരുന്ന സന്ദർഭത്തിൽ.അബൂമഹ്ദൂറയുടെ ശബ്ദം സുന്ദരമായിരുന്നു. നബി(സ) അദ്ദേഹത്തിന് വാങ്കിന്റെ വചനങ്ങൾ പഠിപ്പിച്ചു. മക്കയിലെ തന്റെ പ്രതിനിധി ഇനാബുബ്നു ഉസൈദിന് കത്തെഴുതി: "അബൂ മഹ്ദൂറയെ മസ്ജിദുൽ ഹറാമിലെ മുഅദ്ദിനായി നിയമിക്കുക." അദ്ദേഹം അവിടെ തന്റെ ജീവിതാന്ത്യം വരെയും മുഅദ്ദിനായി സേവനമനുഷ്ഠിച്ചു. തനിക്കു ശേഷം പുത്രന്മാരും പൌത്രന്മാരും ആ സേവനം തുടർന്നു.

നബി(സ) അബൂമഹ്ദൂറയുടെ നെഞ്ചിലും ശിരസ്സിലും സ്പർശിച്ചു കൊണ്ട് അനുഗ്രഹത്തിനായി പ്രാർത്ഥിച്ചിരുന്നു. തിരുസ്പർശമേറ്റ തലമുടി അദ്ദേഹം വെട്ടിക്കളയാതെ നീട്ടി വളർത്തി. സഹോദരപുത്രൻ ഇബ്നു മുഹൈരീസ് പിതൃവ്യനോടാരാഞ്ഞു:

"എന്താണ് അങ്ങ് മുടിവെട്ടാത്തത്?"

അബൂമഹ്ദൂറ(റ) പറഞ്ഞു :

"തിരുറസൂൽ സ്പർശിച്ച അനുഗൃഹീത കേശം വെട്ടിക്കളയാൻ എനിക്കാകില്ല."

മുൻഭാഗത്ത് ചുരുട്ടിക്കെട്ടിയ നീളൻ മുടി വല്ലയിടത്തും ഇരിക്കുമ്പോൾ അബൂമഹ്ദൂറ(റ) കെട്ടഴിക്കും. അപ്പോൾ അത് നിലത്ത് തൊടുമായിരുന്നു.

# രിസാലത്തിന്റെ വ്യാപ്തി

മനുഷ്യന് ലഭിക്കാവുന്ന ഏറ്റവും മികച്ച പദവിയാണ് അങ്ങയുടെ രിസാലത്ത്- ദിവ്യദൂത്. ജനാധിപത്യത്തിലെ രാഷ്ട്രപതിയെക്കാൾ,സുൽത്താനെക്കാൾ, രാജാവിനേക്കാൾ അങ്ങ് ഉയരത്തിലാണ്. പ്രപഞ്ചമാകെ ഭരിക്കുന്ന ഒരു രാജാവുണ്ടെങ്കിൽ അയാളും അങ്ങയുടെ താഴെയാണ്. നുബുവ്വത്തും രിസാലത്തും പിടിച്ചുവാങ്ങാവുന്നതല്ലെന്ന് നമുക്കറിയാം. റബ്ബുൽ ആലമീന്റെ തെരഞ്ഞെടുപ്പാണത്. ഓശാരമാണത്. ഒരു നബിക്ക്, റസൂലിന് തന്റെ പരിധിയിലെ രാജാവുപോലും കീഴടങ്ങണം. ബഹുമാനമർപ്പിക്കണം. അനുസരിക്കണം, സ്നേഹവായ്പുകൾ നൽകണം. പ്രവാചകൻ പ്രജയാവുകയില്ല, മറ്റൊരു പ്രവാചകന്റെയല്ലാതെ. പ്രവാചകനാണ് തന്റെ പരിധിയിലെ രാജാവും ആത്മീയ നേതൃത്വവും. പരലോകത്തെ നേതാവും അതേ. എല്ലാ പ്രവാചകന്മാരുടെയും രാജാവ് അങ്ങ്. മാനുഷ്യകത്തിന്റെ മഹാരാജാവ്. ഇരുലോകചക്രവർത്തി. ബഹുലോക സുൽത്താൻ. സ്ഥലവും കാലവും ദ്രവ്യവും വികാരങ്ങളും അങ്ങയുടെ കീഴിലാണ്. സ്ഥായിയായ രാജപദവിയാണല്ലോ നുബുവ്വത്തും രിസാലത്തും.

മുഹമ്മദുർറസൂലുല്ലാഹി(സ്വ). മുഹമ്മദ് അല്ലാഹുവിന്റെ ദൂതരാകുന്നു; ആയിരുന്നു; എന്നുമായിരിക്കും. പൂർവ്വ പ്രവാചകൻമാർ അങ്ങയുടെ കീഴ്രാജാക്കൻമാരായിരുന്നു. ഇസ്രാഅ് മിഅ്റാജ് അങ്ങയുടെ അഖിലലോക രാജത്വം വിളംബരം

ചെയ്യുന്നു. ഇന്നും അങ്ങാണ് മഹാചക്രവർത്തി. ഭൂമിയും ചൊവ്വയും മറ്റും അങ്ങയുടെ പരിധിക്കകത്താണ്. സമാനതയില്ലാത്ത ഔന്നത്യമാണ് അങ്ങയുടേത്. അതിനാൽ അങ്ങേയറ്റത്തെ സ്നേഹം അങ്ങ് അർഹിക്കുന്നു. അങ്ങയുടെ സഹചാരികൾ അത് അങ്ങേക്ക് നൽകിയിരുന്നല്ലോ. ഒട്ടധികം രാജാക്കന്മാരെ അടുത്തറിയാവുന്ന, കിസ്റാ – ഖൈസ്വർ-നജ്ജാശി രാജകൊട്ടാരങ്ങൾ കണ്ട ഉർവ അങ്ങേക്ക് അനുചരന്മാർ കല്പിച്ച രാജത്വം (അല്ല, റസൂലിയ്യത്ത്) കണ്ട് അമ്പരന്നുപോയി. അവരുടെ അറ്റമില്ലാത്ത സ്നേഹം, നേരിൽ കണ്ട് കണ്ണുതള്ളിപ്പോയി. രാജാവിന് കീഴടങ്ങുന്നവർ ഒരുപാടുണ്ടാവും. പക്ഷേ, രാജാവിനെ സ്നേഹിക്കുന്നവർ വളരെ കുറവായിരിക്കും. അങ്ങ് വ്യത്യസ്തനാണ്. സ്നേഹത്തിൽ നിന്നാണ് അങ്ങയുടെ സാമ്രാജ്യം പടുത്തത്. ആത്മാവിന്റെ, സ്വന്തങ്ങളുടെ, അകപ്പുറങ്ങളുടെ, ഇഹപരങ്ങളുടെ ഉടമയായി അങ്ങയെ വാഴിക്കുന്ന സ്നേഹമാണ് അങ്ങ് അർഹിക്കുന്നത്. സ്നേഹിതനെ അനുകരിച്ചാൽ തീരുന്നതാണ് സ്നേഹമെന്ന് അവർ തെറ്റിദ്ധരിച്ചില്ല. ഞങ്ങളും കരുതുന്നില്ല. അവർക്ക് മാലികുൽ മുലൂകായ അല്ലാഹു നിയമിച്ച മഹാരാജാവുതന്നെയാണ് അങ്ങ്; ഞങ്ങൾക്കും. അനുകരണത്തിന്റെ എത്രയോ കാതമപ്പുറത്തായിരുന്നു സ്വഹാബത്ത്. ബുദ്ധിജീവികളായ മനുഷ്യ – മലക്ക്- ജിന്നു വർഗങ്ങൾ മാത്രമല്ല അങ്ങയുടെ പ്രജകൾ എന്നറിയാം. പ്രകൃതി പ്രതിഭാസങ്ങൾ, പ്രപഞ്ച നിയമങ്ങൾ അങ്ങയ്ക്ക് കീഴ്പെടും. മുഅ്ജിസത്തുകളുടെ ശാസ്ത്രം അപഗ്രഥിച്ചാലറിയാലോ, ചലനനിയമങ്ങളും

പ്രകാശ നിയമങ്ങളും ജൈവലോക സിദ്ധാന്തങ്ങളും അങ്ങയുടെ സ്നേഹവായ്പുള്ള പ്രജകളായിരുന്നെന്ന്.

മഹാരാജാവേ,

ലോകനാഥാ, അങ്ങേയ്ക്ക് ഒരായിരം സ്വലാത്തുകൾ, സലാമുകൾ..അങ്ങയുടെ ആലിനും അനുചരർക്കും.

**അൽഹംദു ലില്ലാഹ്.**

മുഹമ്മദ് നബി(സ)യെ സംബന്ധിച്ച ഏതാനും ലേഖനങ്ങൾ

# ഒരേയൊരാൾ

അത്യുന്നത ഗുണ സമ്പൂർണ്ണനായ അല്ലാഹുവിന്റെ
സൗന്ദര്യവും ഗാംഭീര്യവും തികവോടെ പ്രകാശിച്ച
ഏക സൃഷ്ടി. സൃഷ്ടിലോകങ്ങളുടെ
ദൈവനിയുക്തനായ യജമാനൻ

## മുഹമ്മദ് റസൂലുല്ലാഹി
## സ്വല്ലല്ലാഹു അലൈഹിവസല്ലം



സ്വാലിഹ് നിസാമി പുതുപൊന്നാനി




പ്രചോദനം ബുക്സ്
വെളിയങ്കോട്